| | |
|---|---|
| മലയാളം: | malayalam |
| അമ്പതാണ്ട് പിന്നിട്ട കേരളം | ampathandu pinnitta keralam |
| ചില നിരീക്ഷണങ്ങൾ | chila nireekshanangal |
| എഡിറ്റർ: ഡോ. കെ എൻ ഗണേഷ് | editor: dr. k n ganesh |
| ഒന്നാം പതിപ്പ്: | first edition |
| ജൂലായ്, 2007 | july, 2007 |
| ലിപി വിന്യാസം | type setting: |
| യുറീക്ക, കോഴിക്കോട്-673 002 | eureka, kozhikode-673 002 |
| ലേ ഔട്ട്: | lay out: |
| ജനു, ശ്രീലേഷ് കുമാർ കെ കെ | jenu, sreelesh kumar k k |
| കവർ: | cover: |
| പ്രശാന്ത് | prasanth |
| അച്ചടി: | printing: |
| മലബാർ ഓഫ്സെറ്റ്സ് (പ്രൈ) ലി. | malabar offsets (p) ltd. |
| കോഴിക്കോട്-673 016 | kozhikode- 673 016 |
| പ്രസിദ്ധീകരണം, വിതരണം: | published & distributed by |
| കേരള ശാസ്ത്രസാഹിത്യ പരിഷത്ത് | kerala sastra sahitya parishad, |
| കോഴിക്കോട്-673 002 | kozhikode- 673 002 |
| വില: | price: |
| 100 രൂപ | Rs.100/- |

ISBN: 978-81-905510-1-4

KSSP 1344 IE JULY 2007 D1/8 3K 10000 FT 753/2007

# 1

# കേരള മാതൃക പുനഃപരിശോധിക്കുമ്പോൾ

ഡോ. മൈക്കിൾ തരകൻ

വർഷം 1971. രണ്ടാം അന്താരാഷ്ട്ര വികസന ദശാബ്ദത്തിന്റെ പശ്ചാത്തലത്തിൽ രൂപീകൃതമായ അന്താരാഷ്ട്ര വികസന നയത്തിന്റെ നടത്തിപ്പുമായി ബന്ധപ്പെട്ട് തങ്ങളുടെ പ്രദേശങ്ങളിലെ വികസന പ്രശ്നങ്ങളെക്കുറിച്ചു പഠിക്കുവാൻ 'വികസനാസൂത്രണ സമിതി' അധ്യക്ഷനായ ജാൻ ടിൻബർഗൻ അതിലെ അംഗങ്ങളോടു നിർദ്ദേശിച്ചു. ഇതിന്റെ അടിസ്ഥാനത്തിലാണ് കെ എൻ രാജ് 'സി ഡി എസ്സിലെ വിദഗ്ധരുമായി ചേർന്ന് കേരളത്തിന്റെ വികസനത്തെക്കുറിച്ച് പഠിക്കുവാൻ തുടങ്ങുന്നത്. അങ്ങനെയുണ്ടായ പഠനഗ്രന്ഥമാണ് Poverty, Unemployment and Development Policy- A case Study of Selected Issues with reference to Kerala (UN/CDS-1975 എന്ന് ഇനിമുതൽ സൂചിപ്പിക്കുന്നു.)

'കേരള വികസന മാതൃക' എന്ന് ഈ പുസ്തകത്തിൽ എവിടെയും സൂചിപ്പിച്ചിട്ടില്ലെങ്കിലും, പിന്നീട് കേരളത്തിന്റെ വികസന പ്രക്രിയയുമായി ബന്ധപ്പെട്ട് ഈ പ്രയോഗം താനേ ഉരുത്തിരിഞ്ഞു വരികയാണുണ്ടായത്. വിവിധ മേഖലകളിൽ കേരളം കൈവരിച്ചിട്ടുള്ള പുരോഗതിയെക്കുറിച്ച് മുഴുവനായും ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നില്ല. എങ്കിലും അടിസ്ഥാന ആവശ്യങ്ങൾക്ക് ഊന്നൽ കൊടുക്കുകയും പ്രത്യേകമായി ലക്ഷ്യമാക്കുകയും ചെയ്യുന്ന വികസന തന്ത്രങ്ങളുടെ ഒരു ഉത്തമ മാതൃകയായി കേരളത്തെ ഉയർത്തിക്കാണിക്കുവാൻ ഇതിനു സാധിച്ചു. ഒട്ടനവധി പഠനങ്ങൾക്കു ശേഷം 1992 ൽ യു എൻ ഡി പി യുടെ മനുഷ്യ വികസന റിപ്പോർട്ട് കേരളം പഞ്ചാബിനോടൊപ്പം താരതമ്യേന മെച്ചപ്പെട്ട മാനവ വികസനം കൈവരിച്ചതായി കണ്ടെത്തി.

കേരളത്തിന്റെ വികസനത്തെ വിദ്യാഭ്യാസ വിചക്ഷണന്മാരുടെയും നയരൂപകർത്താക്കളുടെയും ശ്രദ്ധയിൽ കൊണ്ടുവരാൻ മാത്രമല്ല, വികസന പ്രക്രിയയെ പുതിയൊരു തലത്തിലൂടെ നോക്കിക്കാണുവാനും ഈ റിപ്പോർട്ട് (UN/CDS-1975) സഹായകമായി. കേരളത്തിൽ ഉയർന്ന സാമൂഹിക നിലവാരത്തോടൊപ്പം പ്രകടമായിരുന്ന താഴ്ന്ന സാമ്പത്തിക വളർച്ചാ നിരക്കിനെ ഇവരിൽ ചിലർ ഒരു വിഷമ പ്രതിസന്ധിയായും മറ്റു ചിലർ പ്രാധാന്യമുള്ള ഒരവസ്ഥയായും വിലയിരുത്തുകയുണ്ടായി. വളരെ താഴ്ന്ന വരുമാന നിര

ക്കിലും ജനോപകരാത്തെ ലക്ഷ്യം വയ്ക്കുന്ന പൊതു നയം നടപ്പിലാക്കുന്നുവെങ്കിൽ എത്ര വലിയ നേട്ടവും കൈവരിക്കാനാകുമെന്ന സത്യം കേരളം കൈവരിച്ച പുരോഗതിയിലൂടെ വ്യക്തമാക്കപ്പെടുന്നതായി അമർത്യാസെന്നും ജീൻഡ്രീസും ചൂണ്ടിക്കാട്ടി. (ഡ്രീസ് സെൻ 1993)

കേരളത്തിന്റെ സാമൂഹിക വികസനത്തെക്കുറിച്ചുള്ള അനുകൂലവാദ മുഖങ്ങൾ ശക്തമായിരുന്ന കാലത്തു തന്നെ ഈ നേട്ടങ്ങളുടെ നൈരന്തര്യത്തെക്കുറിച്ചുള്ള ചില ചോദ്യങ്ങൾ ഉയർന്നുവരാതിരുന്നില്ല. കേരളത്തിന്റെ താഴ്ന്ന സാമ്പത്തിക വളർച്ചയെ മുൻനിർത്തിയുള്ളതായിരുന്നു ഇത്തരം ചോദ്യങ്ങൾ. സാമ്പത്തിക വളർച്ച മന്ദഗതിയിലായിരുന്നു എന്നു മാത്രമല്ല ഉത്പാദന മേഖലയുടെ പ്രവർത്തനവും കാര്യക്ഷമമായിരുന്നില്ല. സാമ്പത്തിക രംഗത്തെ ഈ തളർച്ച തൊഴിൽ രഹിതരെ സൃഷ്ടിക്കുകയാണ് ഉണ്ടായത്. അഭ്യസ്തവിദ്യരായ ചെറുപ്പക്കാർക്കു തൊഴിൽ നൽകാൻ ഉയർന്ന മൂലധന നിക്ഷേപം ആവശ്യമായിരുന്നു. ഇതോടൊപ്പം തന്നെ തൊഴിലില്ലായ്മ പരിഹരിക്കുന്നതിന് കേന്ദ്രഗവൺമെന്റ് നടപ്പിൽ വരുത്തിയ പല പദ്ധതികളും കേരളത്തിലെ പ്രത്യേക സാഹചര്യത്തിൽ ഫലപ്രദമായില്ല. 1980 കളുടെ മധ്യത്തിൽ കേരളം അഭിമുഖീകരിച്ച ധനകമ്മി ഈ പ്രശ്നത്തെ കൂടുതൽ ഗുരുതരമാക്കി. ഒരു രാഷ്ട്രത്തിന്റെ സാമ്പത്തിക വളർച്ചയെ അടിസ്ഥാനപ്പെടുത്തിയാണ് ഭാവിയിൽ സാമൂഹിക മേഖലകളിൽ മൂലധന നിക്ഷേപം ഉണ്ടാവുക. ജനക്ഷേമകരമായ പ്രവർത്തനങ്ങൾക്കു വേണ്ടി മാറ്റിവെയ്ക്കപ്പെടേണ്ടി വരുന്ന തുകയുടെ നിരക്ക് അനുദിനം വർദ്ധിക്കുന്നതിനാൽ വൻതോതിലുള്ള കടമെടുപ്പിലൂടെ ക്ഷേമ രാഷ്ട്രം കെട്ടിപ്പടുക്കുക എന്നത് സാധ്യമല്ല. ക്ഷേമ പ്രവർത്തനങ്ങൾക്കു പണം ചെലവഴിക്കേണ്ടതില്ലാത്ത രാജ്യങ്ങൾക്ക് ഇത് അനുകൂലമാവുകയും കുറഞ്ഞ സേവന വേതന വ്യവസ്ഥയുള്ള രാജ്യങ്ങളിലേയ്ക്ക് മൂലധന നിക്ഷേപം ഒഴുകുകയും ചെയ്യും. കേരളത്തിന് കുറഞ്ഞ സേവന വേതന നിരക്കുകൾ നിലനിന്നിരുന്ന രാജ്യങ്ങളിൽ നിന്നു മാത്രമല്ല, ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളിൽ നിന്നുപോലും മത്സരം നേരിടേണ്ടി വന്നു. മറ്റു വാക്കുകളിൽ പറഞ്ഞാൽ കേരളത്തിന്റെ വികസനാവസ്ഥയെക്കുറിച്ചുള്ള സംശയങ്ങൾ ദൃഢീകരിക്കപ്പെടുന്നതിന് ഇതവസരമൊരുക്കി.

വികസന പ്രക്രിയയിൽ രാഷ്ട്രീയ പ്രവർത്തനത്തിനും പൊതു ജനസമ്മർദ്ദത്തിനുമുള്ള സർഗാത്മകമായ പങ്കിനെ കേരളത്തെ ചൂണ്ടിക്കാട്ടിക്കൊണ്ട് അമർത്യാസെന്നും ജീൻഡ്രീസും എടുത്തു പറയുകയുണ്ടായി. ഒരുവശത്ത് ഇടതുപക്ഷ ഗവണ്മെന്റിന്റെ പ്രതിജ്ഞാബദ്ധതയും മറുവശത്ത് പ്രബുദ്ധ രാഷ്ട്രീയ നേതൃത്വവും കേരളത്തിൽ സാമൂഹിക നീതി പലനിർണായക മേഖലകളിലും ഉറപ്പുവരുത്തുന്നതിന് സഹായകമായിട്ടുണ്ടെന്ന് 1995 ൽ അവർ ചൂണ്ടിക്കാട്ടി. ഇങ്ങനെ പ്രകാശമാനമായ രാഷ്ട്രീയ പാരമ്പര്യവും നേട്ടങ്ങളും നിലനിൽക്കുമ്പോൾ തന്നെ സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നു പാർശ്വവൽക്കരിക്കപ്പെട്ട ദളിതർക്കും ആദിവാസികൾക്കും സ്ത്രീകൾക്കും കേരളത്തിന്റെ വികസനത്തിൽ അർഹമായ പങ്കുനേടാൻ കഴിഞ്ഞിട്ടില്ല. കേരളത്തിന്റെ വികസനത്തിൽ മുഖ്യപങ്കുവഹിച്ച മത സാമൂഹിക പരിഷ്കരണ പ്രസ്ഥാനങ്ങളും രാഷ്ട്രീയ പ്രസ്ഥാനങ്ങളും പൊതുവേ

പറഞ്ഞാൽ ആൺകോയ്മയിലധിഷ്ഠിതമായതും കാർഷിക പാരമ്പര്യത്തിനനുയോജ്യവുമായ തന്ത്രങ്ങളാണ് അനുവർത്തിച്ചത് എന്നതുകൊണ്ടാകാം ഇത്തരമൊരവസ്ഥ സംജാതമായത്. കേരളത്തിലെ ഗണ്യമായ ഒരു ജനവിഭാഗത്തെ ഇപ്പോഴും വികസന പ്രക്രിയയുടെ മുഖ്യധാരയിലേക്ക് കൊണ്ടുവരാൻ കഴിഞ്ഞിട്ടില്ല എന്നതാണ് ഇതിന്റെ ആത്യന്തിക ഫലം. ദാരിദ്ര്യത്തെ ഒരു പരിധി വരെ നിർമാർജ്ജനം ചെയ്യാൻ സാധിച്ചുവെങ്കിലും സമൂഹത്തിലെ അസമത്വവും വ്യത്യസ്ത വിഭാഗങ്ങൾ തമ്മിലുള്ള വിടവും കൂടിക്കൊണ്ടേയിരിക്കുന്നു. പട്ടിണിക്കും പാർശ്വവൽക്കരണത്തിനും പീഡനത്തിനും പുതിയ മാനങ്ങൾ കൈവന്നിരിക്കുന്നു. ദാരിദ്ര്യത്തിൽപ്പെട്ടുഴലുന്നവരുടെയും മുഖ്യധാരയിൽ നിന്നു മാറ്റിനിർത്തപ്പെട്ടവരുടെയും താൽപര്യങ്ങൾക്ക് നയ രൂപീകരണത്തെ എങ്ങനെ സ്വാധീനിക്കാം എന്നതാണ് ഇവിടെ ഉയരുന്ന ചോദ്യം. മുമ്പ് ഇവിടുത്തെ മധ്യവർഗ്ഗം ശക്തരായത് രാഷ്ട്രീയമായും സാമൂഹ്യമായും സ്വയം സംഘടിച്ചതുകൊണ്ടാണ്. വികസന പ്രക്രിയയിൽ നിന്ന് കാര്യമായ നേട്ടമുണ്ടാക്കാൻ സാധിച്ചതിലൂടെ പല നയ രൂപീകരണ സമിതികളിലും തങ്ങളുടെ പ്രാതിനിധ്യം കൂടുതൽ ശക്തിപ്പെടുത്താൻ അവർക്കായി. തൽഫലമായി മറ്റു വിഭാഗങ്ങളുടെ പ്രത്യേകിച്ച് പാവപ്പെട്ടവന്റെയും പാർശ്വവൽക്കരിക്കപ്പെട്ടവന്റെയും പങ്കാളിത്തം കുറഞ്ഞുവരികയും ചെയ്തു. മതപരമായും സാമൂഹികമായും പ്രാദേശികമായും ജനങ്ങൾക്കിടയിൽ അസമത്വം നിലനിൽക്കുകയും ജനസംഖ്യയുടെ സിംഹഭാഗം ദാരിദ്ര്യരേഖയ്ക്കു താഴെക്കഴിയുകയും ചെയ്യുന്ന ഇന്ത്യയിലെ (അതുപോലെ കേരളത്തിലെയും) ജനാധിപത്യ രാഷ്ട്രീയ സംവിധാനവും, ഗവൺമെന്റും വിരുദ്ധ താത്പര്യങ്ങളുടെ കൂട്ടുമുന്നണിയായി മാറുകയായിരുന്നു. വിരുദ്ധ താൽപര്യങ്ങളുടെ ഈ കൂട്ടുമണികൾ പ്രബലമായ ഒന്നോ രണ്ടോ (ഇന്നത്തെ സാഹചര്യത്തിൽ മൂന്നോ) രാഷ്ട്രീയ മുന്നണികൾ കേരളത്തിലുണ്ടാകുന്നതിന് കളമൊരുക്കി. പൊതു പ്രവർത്തനത്തിന്റെയും ജനാധിപത്യവൽക്കരണത്തിന്റെയും മത്സര രാഷ്ട്രീയത്തിന്റെയും അടിസ്ഥാന സ്വാതന്ത്ര്യത്തിന്റെയും പാരമ്പര്യം കേരളത്തിനവകാശപ്പെടാനുണ്ട്. ജനാധിപത്യത്തിന്റെ ഭാഗമായ സഹവർത്തിത്വവും ചർച്ചകളും വില പേശലുകളും നയരൂപകർത്താക്കളെ സ്വാധീനിക്കുകയും നയരൂപീകരണത്തിൽ ചില നീക്കുപോക്കുകൾ വരുത്തുവാൻ അവരെ നിർബന്ധിക്കുകയും ചെയ്യുന്നു. പൊതുനയം രൂപീകരിക്കുന്നതിൽ നിക്ഷിപ്ത താത്പര്യക്കാർ മത്സരിക്കുകയും ഇതിന്റെ ഫലമായി ചില ഒത്തുതീർപ്പിലെത്തുകയും അങ്ങനെ നയങ്ങൾ രൂപപ്പെടുകയും ചെയ്യുന്നു. ജനാധിപത്യ രാഷ്ട്രീയ ചരിത്രത്തോടൊപ്പം സംഘടിത വിഭാഗങ്ങൾ രൂപം കൊള്ളുകയും അവർ സ്വന്തം ആളുകളുടെ കാര്യം നോക്കുന്നവരായി മാറുകയും ചെയ്തു. സംഘടിത വിഭാഗങ്ങൾ എത്തിച്ചേരുന്ന സമവായം പലപ്പോഴും സമൂഹത്തിന്റെ പരിമിത വിഭാഗങ്ങളുടെ ഏറിയ പങ്കും സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾക്ക് വേണ്ടി മാറ്റിവെക്കപ്പെടുന്നതിലാണ് എത്തുക. എങ്കിൽ തന്നെയും ഗുണപരമായ സാമൂഹ്യവികസനവും സാമൂഹ്യനീതിയും ഉറപ്പുവരുത്തുന്നതിന് ഇത് പര്യാപ്തമായില്ല. കേരളത്തിന് പുറത്ത് കൂടുതൽ തൊഴിൽ സാധ്യത ലഭിച്ചതോടുകൂടി

സാമൂഹ്യമേഖലയിലേക്കുള്ള കൂടുതൽ നിക്ഷേപത്തിനായുള്ള സമ്മർദ്ദം ഏറിവന്നു.

നയ രൂപീകരണത്തിൽ സജീവ പങ്കാളിത്തമുണ്ടായിരുന്ന സംഘടിത സമൂഹങ്ങൾ നിലവിലുള്ള നയ രൂപീകരണ സമ്പ്രദായം തങ്ങൾക്ക് അനുകൂലമാണെന്ന് മനസ്സിലാക്കി ഇതിനെ പിന്തുണക്കുകയും നിലനിർത്തിപോരുകയും ചെയ്തു. കേരളത്തിൽ ഭൂപരിഷ്കരണവുമായി ബന്ധപ്പെട്ടുണ്ടായ ജനമുന്നേറ്റം അവസാനിച്ചതിനു ശേഷം നൂതന പരിഷ്കരണ പരിപാടികൾ തുലോം വിരളമാണ്. ഈ ഘട്ടത്തിലാണ് ഏതാണ്ട് തുല്യബലമുള്ള രണ്ട് മുന്നണികൾ രൂപാന്തരപ്പെട്ടത്. അതോടെ മുന്നണി ബന്ധങ്ങൾക്കതീതമായ, ഇരു കക്ഷികൾക്കു പൊതുവായി സ്വീകാര്യമായ, നയരൂപീകരണം അസാധ്യമായിത്തീർന്നു. തങ്ങളുടെ പിണിയാളുകളുടെ താത്കാലിക താത്പര്യം മാത്രം മുൻനിർത്തിയുള്ള ഇവരുടെ പ്രവർത്തന ഫലമായി കേരള വികസനം ഒരു താഴ്ന്ന സമനിലയിലെത്തി നിൽക്കുകയാണ്. പാവപ്പെട്ടവന്റെയും പാർശ്വവൽക്കരിക്കപ്പെട്ടവന്റെയും രാഷ്ട്രീയ ചിന്തകൾക്ക് ഈ അടഞ്ഞ വൃത്തത്തിലേക്ക് മുറിച്ചുകടക്കാൻ വിഷമമമാണ്. എന്നാൽ ഈ മുന്നണികളാകട്ടെ തങ്ങളുടെ താത്പര്യ വിഭാഗങ്ങളാവശ്യപ്പെട്ടാലല്ലാതെ വൈവിധ്യവൽക്കരണത്തിനോ സാങ്കേതിക മികവിനോ ഗുണമേന്മ ഉറപ്പുവരുത്തുന്നതിനോ വേണ്ടി എന്തെങ്കിലും സ്വമേധയാ ചെയ്യുകയുമില്ല. മേൽപ്പറഞ്ഞ അവസ്ഥ കേരളത്തിലെ പൗര സംഘടനകളേയും ബാധിച്ചതായി തോന്നുന്നു. ലോകത്തിലെ തന്നെ ഏറ്റവും ശക്തമായ പൗരസമൂഹമുള്ള നാടാണ് കേരളം എന്നാണ് വയ്പ്. പക്ഷേ, ആ പൗര സമൂഹം ഇന്ന് വിഭാഗീയമാക്കപ്പെട്ടിരിക്കുന്നു. പൊതു ഇടങ്ങൾ ഇല്ലാതായിരിക്കുന്നു. 19-ാം നൂറ്റാണ്ടിൽ വിദ്യാഭ്യാസപരവും, മതപരവും, തൊഴിൽപരവുമായ ജനാഭിലാഷങ്ങളുടെ ഫലമായാണ് ഈ പൗരസമൂഹം രൂപം കൊണ്ടത്. ഇതോടൊപ്പം തന്നെ രാഷ്ട്രീയ പാർട്ടികളും ട്രേഡ് യൂനിയനുകളും സഹകരണ പ്രസ്ഥാനങ്ങളും പൗരബോധവും സാമൂഹ്യ പ്രതിബദ്ധതയും സമത്വവും ലോകവീക്ഷണവുമുള്ള ഒരു പൗര സമൂഹത്തെ രൂപപ്പെടുത്തുന്നതിൽ സഹായിച്ചു. പക്ഷേ ഈ മൂല്യങ്ങളെല്ലാം തന്നെ ക്ഷയോന്മുഖമായിരിക്കുന്നു. പ്രകടനാത്മകമായ മതപരതയും മതേതര ഇടങ്ങളുടെ ശോഷണവും, സ്ത്രീകളുടെയും അധഃസ്ഥിതരുടെയും മേലുള്ള കടന്നുകയറ്റം വർധിപ്പിക്കുന്നു.

ഒരുകാലത്ത് കേരളത്തിന്റെ വികസനത്തിന്റെ മുഖ്യധാരയിൽ പ്രവർത്തിച്ചിരുന്ന മത സാമൂഹിക പരിഷ്കരണ പ്രസ്ഥാനങ്ങൾക്ക് പൊതുധാരയിൽ തങ്ങളുടെ സ്ഥാനം ഉറപ്പാക്കുന്നതിന് വേണ്ടി രാഷ്ട്രീയ പാർട്ടികളുമായുമൊക്കെ മത്സരത്തിലേർപ്പെടേണ്ടി വന്നു എന്നതാകാം ഇത്തരമൊരു ദുരവസ്ഥയിലേക്ക് നയിച്ച കാരണം. ഈ മത്സരത്തിൽ ഈ സംഘടിത സമൂഹങ്ങൾ പലതരത്തിലുള്ള ഒത്തുതീർപ്പുകളുണ്ടാക്കി. തത്ഫലമായി പൊതുനയ രൂപീകരണ സമ്പ്രദായങ്ങൾ പഴയപടി തന്നെ തുടർന്നുകൊണ്ടുപോയി. കേരള ജനതയുടെ അഭിപ്രായ മണ്ഡലത്തിലുള്ള ബഹു സ്വരതയ്ക്ക് ഈ അടഞ്ഞ സ്വാധീന വലയം ഭേദിച്ച് ഉള്ളിൽ കടക്കാൻ കഴിയുന്നില്ല. നോക്കുകുത്തികളായി മാറുന്ന പൗരസമൂഹമാണ് കേരളത്തിലേതെന്ന് ഡോ. രാജൻ

ഗുരുക്കൾ ചൂണ്ടിക്കാണിക്കുകയുണ്ടായി. അങ്ങനെ രാഷ്ട്രീയ തന്ത്രത്തിന് പറ്റിയ നിമ്നാവസ്ഥ പൗരസമൂഹത്തേയും ബാധിച്ചിരിക്കുന്ന അവസ്ഥ അതീവ ഗുരുതരമാണ്.

ആഗോള ശ്രദ്ധ പിടിച്ചുപറ്റിയ കേരള വികസനത്തിന്റെ ഗുണഫലങ്ങൾ അവ നിഷേധിക്കപ്പെട്ട വിഭാഗങ്ങൾക്ക് ലഭ്യമാക്കുന്നതിൽ ഒരു കാലത്ത് ഈ വികസനത്തിന്റെ മുഖ്യധാരയിൽ പ്രവർത്തിച്ചിരുന്ന രാഷ്ട്രീയ പ്രസ്ഥാനങ്ങൾ തന്നെ ഇപ്പോൾ തടസ്സം നിൽക്കുകയാണ്. നിലവിലുള്ള വികസനത്തെ കാലാനുസൃതമായ മാറ്റങ്ങളോടുകൂടി മുന്നോട്ടു കൊണ്ടുപോകുന്നതിൽ ഇവർ പരാജയപ്പെട്ടിരിക്കുകയാണ്. 1975 ൽ പ്രൊഫ. കെ എൻ രാജും സംഘവും നല്ലൊരു മാറ്റത്തിന് തുടക്കം കാണുകയും അത് സത്യസന്ധമായി രേഖപ്പെടുത്തുകയും ചെയ്തു. വിവര സാങ്കേതിക വിദ്യ പോലുള്ള രംഗങ്ങളിൽ കേരളം ചില കൗതുകകരമായ പൊതു സാധ്യതകളുടെ പടിവാതിലിലാണ് എത്തിനിൽക്കുന്നത് എന്ന് വിശ്വസിക്കുന്ന ചിലരിപ്പോഴുമുണ്ട്. ഏതാണ്ട് 10 വർഷത്തിനകം മൂന്നര കോടിയിലെത്തി സന്തുലനാവസ്ഥ പ്രാപിക്കാവുന്ന ജനസംഖ്യയും സാർവത്രിക വിദ്യാഭ്യാസവും തീർച്ചയായും അനുകൂല ഘടകങ്ങളാണ്. 80കളുടെ മധ്യത്തോടെ കേരളത്തിന്റെ സാമ്പത്തിക വളർച്ചയിൽ ഉണർവ് പ്രകടമായിട്ടുണ്ട്. ഈ വികസന സാധ്യതകളെ പലരും ആത്മവിശ്വാസത്തോടു കൂടി എടുത്തു പറഞ്ഞിട്ടുണ്ട്. ഈ സാധ്യതകൾ കേരളത്തിനു പകരം പഞ്ചാബിലായിരുന്നെങ്കിൽ 'ബങ്കാറ' നൃത്തം ചെയ്തും ബംഗാളിലായിരുന്നെങ്കിൽ 'സന്ദേശ് വിതരണം ചെയ്തും അവർ ആഘോഷിക്കുമായിരുന്നുവെന്ന് അടുത്തിടെ ഒരു പത്രം റിപ്പോർട്ടു ചെയ്യുകയുണ്ടായി. വളരെ ഗൗരവപൂർവ്വം സമീപിക്കേണ്ട പ്രസ്താവനകളാണിത്.

പക്ഷേ 1995 ൽ ഡ്രീസും, സെന്നും കേരളത്തിന്റെ വികസന നേട്ടങ്ങൾക്ക് ആധാരമായി ചൂണ്ടിക്കാട്ടിയ രാഷ്ട്രീയ സംവിധാനം ഇന്ന് ശിഥിലീകരിക്കപ്പെട്ട അവസ്ഥയിലാണ് എന്ന സത്യം വിസ്മരിക്കാനാവില്ല.



നത്തിനു ഒരു ശുദ്ധസമ്പദ്ശാസ്ത്ര മാതൃക ഇല്ലല്ലോ. അതിൽ രാഷ്ട്രീയത്തിനാണു മുൻതൂക്കം. കേരളീയമാതൃക സുസ്ഥിരമാവാതിരിക്കുന്നതിനു സാമ്പത്തികശാസ്ത്ര ന്യായീകരണങ്ങൾ എണ്ണിപ്പെറുക്കുന്നതിനേക്കാൾ രാഷ്ട്രീയസാഹചര്യത്തിലുണ്ടായ മാറ്റമാണ് വിലയിരുത്തേണ്ടത്.

## നമ്മുടെ വികസന പ്രതിസന്ധികൾ

മൊത്തം ജനസംഖ്യയിൽ 46% ദരിദ്രർ. ബാക്കിയിൽ 43% പേർ താണവരുമാനക്കാരായ ഇടത്തരക്കാർ. ഈ വിഭാഗങ്ങൾ രണ്ടുംകൂടി അസന്തുലിതമായി അനുഭവിക്കുന്നത് സംസ്ഥാനത്തിന്റെ മൊത്തം വിഭവശേഷിയുടെ 16%. ശേഷിക്കുന്ന 84% വിഭവശേഷി കയ്യാളുന്നത് 11% പേർ. ഈ ധനികരിൽത്തന്നെ 9% പേരിലേക്കു താണവരുമാനമുള്ള ഇടത്തരക്കാരുടെ വിഭവങ്ങൾ കൈമാറ്റം ചെയ്യപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഭീമമായ ഈ അസമത്വമാണ് കേരളത്തിന്റെ മുഖ്യസാമൂഹ്യവികസനപ്രതിസന്ധി. അത്രതന്നെ പ്രധാനപ്പെട്ട മറ്റൊരു പ്രതിസന്ധിയാണ് ജാതിമതസാമുദായിക സങ്കുചിതത്വവും അതുമൂലമുള്ള അരാഷ്ട്രീയതയും. വോട്ടുബാങ്കുവഴി ഈ അരാഷ്ട്രീയതയും ഉപരിവർഗ്ഗനിക്ഷിപ്തതാല്പര്യങ്ങളും ദു:സ്വാധീനം ചെലുത്തി ഇടതുപക്ഷ ഭരണകൂടത്തിനുപോലും നീതിപൂർവ്വക സാമൂഹ്യവികസനത്തിനാവശ്യമായ രാഷ്ട്രീയ ഇച്ഛാശക്തി അസാധ്യമാക്കുന്ന ചുറ്റുപാടാണ് മറ്റൊരു വലിയ പ്രതിസന്ധി. പിന്നെ വളർച്ച, ജനസംഖ്യാസാന്ദ്രത, ഭൗതികവും സാമൂഹ്യവും പാരിസ്ഥിതികവുമായ കാരണങ്ങളാൽ ലോഹങ്ങൾ, ധാതുലവണങ്ങൾ തുടങ്ങിയ അസംസ്കൃത വിഭവങ്ങളെ ആശ്രയിച്ചുള്ള ഖനനവ്യവസായങ്ങൾക്കോ അമിതഊർജ വിനിയോഗം അനിവാര്യമാക്കുന്ന ഇതരവ്യവസായങ്ങൾക്കോ സാധ്യതയില്ലാത്ത അവസ്ഥ, ജലലഭ്യതയുണ്ടായിട്ടും കൃഷിഭൂമി പാഴായിക്കിടക്കുന്ന ദുസ്ഥിതി, ഫലപുഷ്ടിയുള്ള ഭൂമിയുടെ കാർഷികേതര ദുർവിനിയോഗം, കാർഷികമേഖലയുടെ ആശങ്കാജനകമായ തോതിലുള്ള ശോഷണം, ഇടത്തരക്കാരെ കടക്കാരും ദരിദ്രരുമാക്കുന്ന വാണിജ്യവൽകൃത വിദ്യാഭ്യാസവും ചികിത്സയും ഉപഭോഗവസ്തുക്കളുടെ പ്രചാരവും, ഈവകസാഹചര്യങ്ങളുടെ ഫലമായിത്തന്നെ ചില്ലറവില്പനരംഗത്തും ചരക്കുപ്രചാരണ മേഖലയിലും നാനാവിധ സേവനരംഗങ്ങളിലും മനുഷ്യശേഷിയുടെ അനാനുപാതികമായുള്ള വിനിയോഗം എന്നിവയാണ് മറ്റു പ്രതിസന്ധികൾ.

നമ്മുടെ പ്രശ്നം സാമ്പത്തികവളർച്ചാനിരക്കു കുറയുന്നുവെന്നതല്ല. സാമ്പത്തികവളർച്ചയോടൊപ്പം നീതിപൂർവ്വക വിതരണംകൂടി സാധിക്കുന്നില്ലെന്നതാണ്. അതു സ്വാഭാവികമാണ്. കാരണം വിതരണത്തിലെ അനീതിയാണ് സാമ്പത്തികവളർച്ചയുടെ അടിസ്ഥാനം. പാവപ്പെട്ടവർക്ക് ആനുകൂല്യങ്ങൾ ലഭ്യമാക്കാൻ ഭരണകൂടത്തിനു കഴിയണം. ഭരണകൂടത്തെക്കൊണ്ട് അപ്രകാരം ചെയ്യിക്കാനാവശ്യമായ രാഷ്ട്രീയ ഇച്ഛാശക്തി ഇപ്പോഴില്ലെന്നു നേരത്തേ വ്യക്തമാക്കിയല്ലോ. പ്രകൃതിവിഭവങ്ങളുടെ ലഭ്യതയനുസരിച്ചു പറഞ്ഞാൽ കാർഷികമേഖലയാണിവിടെ ശക്തിപ്പെടേണ്ടത്. അതാകട്ടെ തകർന്നു തരിപ്പണമായിരിക്കുന്നു. പിന്നെ കാര്യക്ഷമമാവേണ്ട സേവനമേ

പി, സുന്നി-മുജാഹിദ് സംഘടനകൾ, മറ്റൊരു തരത്തിൽ എൻ ഡി എഫ് പോലുള്ള സംഘടനകൾക്കും കേരളത്തിലുണ്ടായിട്ടുള്ള വളർച്ച, ഇവർ സൃഷ്ടിക്കുന്ന സാമൂഹികവും രാഷ്ട്രീയവുമായ ധ്രുവീകരണം എന്നിവയെ ചുറ്റിപ്പറ്റി നടക്കുന്ന ചർച്ചകൾ നമ്മുടെ സമൂഹത്തിൽ വന്നുകൊണ്ടിരിക്കുന്ന മാറ്റങ്ങളെ ഏറെക്കുറെ പ്രതിഫലിപ്പിക്കുന്നുണ്ട്. ബാബരി മസ്ജിദ് ധ്വംസനത്തിനു ശേഷമുണ്ടായ സംഭവ വികാസങ്ങളും, കേരളത്തിൽ തലശ്ശേരി മുതൽ മാറാട് വരെയുണ്ടായ വർഗീയ സംഘട്ടനങ്ങളും ഈ സമീപനത്തിന് ഗൗരവം പകരുന്നു. സാമുദായിക സമീപനത്തിന്റെ മറുവശവും ഇപ്പോൾ പ്രകടമാണ്. ഒരു വശത്ത് വർഗീയതയ്ക്കെതിരായ വാഗദതികൾ ശക്തിപ്പെടുമ്പോൾ തന്നെ, മറുവശത്ത് അധസ്ഥിത ചൂഷിത വിഭാഗങ്ങളുടെ സമരങ്ങൾക്ക് സാമുദായിക മുഖം നൽകുകയും അതിൽ കുറെയൊക്കെ വിജയിക്കുകയും ചെയ്യുന്നുണ്ട്. ഈയിടെ വളർന്നുവരുന്ന ദലിത് സമീപനങ്ങളും ആ നിലപാടനുസരിച്ചുള്ള പ്രക്ഷോഭങ്ങളും ഇതിന്റെ സൂചനയാണ്. ഇരുപത്തിയൊന്നാം നൂറ്റാണ്ടിന്റെ ആദ്യകാലത്തു വളർന്നുവന്ന ജാതിവിരുദ്ധ പോരാട്ടങ്ങളുടെ അന്തസ്സത്തയെ തകർത്തുകളഞ്ഞത് ഇടതുപക്ഷമാണെന്ന വാദം വരെ ഇവരിൽ ചിലർ ഉയർത്തുന്നുണ്ട്.

കേരളത്തിൽ ഇന്നു വളർന്നുവരുന്ന സാമുദായികതയുടെ വേരുകൾ എവിടെ തേടണമെന്ന ചോദ്യം അവശേഷിക്കുന്നു. കേരളത്തിൽ വളർന്ന ജാതി വിരുദ്ധ പ്രസ്ഥാനം ഏകദിശയിലുള്ളതായിരുന്നില്ല. ജാതിവിരുദ്ധ മനോഭാവത്തോടൊപ്പം ജാത്യുന്നമനത്തിനു വേണ്ടിയുള്ള നിലപാടുകളും ഇടകലരുകയും വൈരുദ്ധ്യാത്മകമായി പോരാടുകയും ചെയ്തിരുന്നുവെന്നത് വസ്തുതയാണ്. എസ് എൻ ഡി പി യിലെ അഭിപ്രായ വ്യത്യാസങ്ങളും യോഗക്ഷേമ സഭയിൽ എം ആർ ബി അടക്കമുള്ള ഉൽപതിഷ്ണുക്കളും യാഥാസ്ഥിതികന്മാരും തമ്മിൽ നടന്ന പോരാട്ടങ്ങളും ഉദാഹരണങ്ങളാണ്. കേരളത്തിൽ അയ്യങ്കാളിയടക്കമുള്ളവർ രൂപം നൽകിയ ദളിത് പ്രതിരോധ പ്രസ്ഥാനത്തിന്റെ പല രൂപങ്ങളും പിന്നീട് ദേശീയ വാദികളുടെയും ഇടതുപക്ഷ പ്രവർത്തകരുടെയും നേതൃത്വത്തിലാണ് നടപ്പിലാക്കപ്പെട്ടത്. കൃസ്ത്യൻ-മുസ്ലീം വിഭാഗങ്ങളിൽ മതനേതൃത്വത്തിന് ഇളക്കം തട്ടിയെന്നു മാത്രമല്ല പുതിയ സ്ഥാപനങ്ങളുടെ ആധിപത്യം ലഭിച്ചതോടെ അവർ കൂടുതൽ ശക്തിപ്പെടുകയാണ്ചെയ്തത്. അതായത് അധസ്ഥിത വിഭാഗങ്ങൾ ഇടതുപക്ഷത്തിന്റെ കീഴിൽ വന്നപ്പോൾ ഇതിന്നെതിരായ സാമുദായിക ശക്തിയുടെ വേരുകൾ ശക്തിപ്പെടുത്തുന്ന മാറ്റങ്ങളും കേരള സംസ്ഥാനം രൂപംകൊള്ളുന്നതിനു മുമ്പുമുതൽക്കേ ഇവിട വളർന്നുവന്നു. പുതിയ അഖിലേന്ത്യാ പശ്ചാത്തലത്തിൽ കേരളത്തിലുണ്ടായ വർഗീയ ധ്രുവീകരണത്തിന്റെ വേരുകൾ. അതിനു മുമ്പു തന്നെ കാണാമെന്നർത്ഥം.

ഈയിടെയായി വളർന്നുവരുന്ന ഫെമിനിസ്റ്റ് ചിന്താഗതി (അതിനെ ഒരു പ്രസ്ഥാനമായി കരുതാമോ എന്നറിയില്ല) യേയും ഇതെ രീതിയിൽ പരിശോധിക്കാം. സ്ത്രീ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള സമരത്തിന്റെ ആദ്യഘട്ടം ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിലായിരുന്നു. ജാതിവിരുദ്ധ പ്രസ്ഥാനങ്ങളുടെ ഭാഗമായും ആളോഹരി ഭാഗം, വിവാഹം, മരുമക്കത്തായം

തുടങ്ങിയവയെ മുൻനിർത്തിയുള്ള സമരങ്ങളുടെ ഫലമായും ഉണ്ടായി വന്ന അവബോധമാണ് എം ആർ ബി യെ "മറക്കുടക്കുള്ളിലെ മഹാനരകം' എഴുതാൻ പ്രേരിപ്പിച്ചതെന്നോർക്കണം. അതിനു ശേഷം കൂട്ടുകുടുംബ വ്യവസ്ഥ തകർന്ന് അണുകുടുംബങ്ങൾ ദൃഢീഭവിച്ചു. ജീവിത നിലവാരത്തിന്റെ മൊത്തത്തിലുള്ള വളർച്ച സ്ത്രീകളുടെ അവസ്ഥയിലും മാറ്റങ്ങൾ സൃഷ്ടിച്ചു. ചൂഷിതരായ സ്ത്രീകളുടെ പോരാട്ടം ഇടതുപക്ഷ പ്രസ്ഥാനങ്ങൾ ഏറ്റെടുത്തു. എങ്കിലും സ്ത്രീപുരുഷ ബന്ധങ്ങളെ സംബന്ധിച്ച യാഥാസ്ഥിതിക സങ്കൽപ്പങ്ങൾ നിലനിൽക്കുകയും ലൈംഗികതയെക്കുറിച്ചുള്ള പുരുഷകേന്ദ്രീകൃത ആശയങ്ങൾ ശക്തിപ്പെടുകയും ചേയ്തു. ഇവിടെയും ഇന്നത്തെ ലൈംഗികതയെക്കുറിച്ചുള്ള ചർച്ചയുടെ വേരുകൾ 1957 നു മുമ്പു തന്നെ ആരംഭിച്ച കേരള സമൂഹത്തിന്റെ പരിവർത്തനത്തിൽ തേടേണ്ടിവരും.

സാമുദായികതയുടെ അടിസ്ഥാനത്തിലുള്ള ചർച്ചകളെ ഗൗരവത്തിലെടുക്കുന്നതോടൊപ്പം അവയുടെ ആശയപരമായ ഘടകങ്ങൾ വിമർശനപരമായി പരിശോധിക്കേണ്ടതുണ്ട്. ജാതിവിരുദ്ധ പോരാട്ടങ്ങളും ചൂഷിത ജനവിഭാഗങ്ങളുടെ സമരങ്ങളും നടന്ന പ്രദേശങ്ങളിൽ ഇന്നു പടർന്നു പിടിക്കുന്ന സാമുദായികതയെ നാം ഏതുവിധത്തിലാണ് വ്യാഖ്യാനിക്കേണ്ടത്? 'ഇടതുപക്ഷത്തിന്റെ അപചയ'ത്തിന്റെയും മുന്നണി രാഷ്ട്രീയ തന്ത്രങ്ങളുടെയും അടിസ്ഥാനത്തിലാണോ? കൂടുതൽ ആഴത്തിലുള്ള സ്വത്വ രാഷ്ട്രീയത്തിന്റെ അടിസ്ഥാനത്തിലാണോ? ദളിതരും സ്ത്രീകളും മുതൽ മുസ്ലീം-കൃസ്ത്യൻ ഗ്രൂപ്പുകൾ വരെ നിരവധി പേർ സ്വത്വ രാഷ്ട്രീയത്തിന്റെ വക്താക്കളാണ്. ചില ഇടതുപക്ഷ വിഭാഗങ്ങളും അവരെ പിന്തുണയ്ക്കുന്നുണ്ട്. സ്വത്വ രാഷ്ട്രീയം സാമൂഹ്യ വൈരുദ്ധ്യങ്ങളെ കേവലമായി കാണുന്നു എന്നു മാത്രമല്ല. സമൂഹബന്ധങ്ങളിൽ വരുന്ന സങ്കീർണമായ മാറ്റങ്ങളെ സ്വന്തം സമുദായത്തിന്റെ അല്ലെങ്കിൽ സ്വത്വത്തിന്റെ അടിസ്ഥാനത്തിൽ മാത്രം പരിശോധിക്കുകയും ചെയ്യുന്നു. അതോടെ ചൂഷിതർ സമൂഹ വ്യവസ്ഥകളിലെ സങ്കീർണമായ വ്യതിയാനങ്ങളാൽ സൃഷ്ടിക്കപ്പെടുന്നവരല്ല. സ്വത്വത്തിനു മേൽ പരസ്വത്വങ്ങളുടെ സാമൂഹ്യമായ മർദ്ദനം മൂലം അങ്ങനെ ആയിത്തീരുന്നവരാണ്. ലൈംഗികതയും സാമുദായികതയും മാത്രമല്ല ഒരു വാക്കും സംജ്ഞയും പോലും മർദ്ദന രൂപങ്ങളായി തീരുന്നു. ഇവിടെ സമൂഹ ബന്ധങ്ങൾക്കു പകരം നാമെത്തിച്ചേരുന്നത് സ്വത്വങ്ങളുടെ സംജ്ഞകളുടെയും വ്യവഹാരങ്ങളുടെയും മണ്ഡലത്തിലാണ്. സമൂഹ ബന്ധങ്ങളുടെ അജ്ഞേയതയും ഇതുവരെ നടന്ന സാമൂഹ്യശാസ്ത്ര പഠനങ്ങളുടെ വൈകല്യങ്ങളും സ്വത്വ രാഷ്ട്രീയത്തിന്റെ ഫലപ്രദമായ വാദ രീതിയായി മാറുന്നു. ഇവിടെ ഫെമിനിസവും മതസാമുദായികതയും പരസ്പര ബന്ധം സ്ഥാപിക്കുന്നതും കാണാം.

കേരളത്തിന്റെ ദിശാവ്യതിയാനത്തെക്കുറിച്ചുള്ള വാദങ്ങളുടെ മറ്റൊരു മുഖം വ്യതിയാനങ്ങളെ ആഗോള സാമ്രാജ്യത്വ തന്ത്രങ്ങളുമായി നേരിട്ടു ബന്ധപ്പെടുത്തുന്നു. ഇവരുടെ അഭിപ്രായത്തിൽ കേരള സമൂഹവും രാഷ്ട്രീയ പ്രസ്ഥാനങ്ങളും കൈവരിച്ച നേട്ടങ്ങളെ തകർക്കാനുള്ള ബോധപൂർവ്വമായ ശ്രമങ്ങളാണ് സാമ്രാജ്യത്വവും അവരോടു വിധേയത്വം

പുലർത്തുന്ന ഇന്ത്യൻ ഭരണകൂടവും നടത്തുന്നത്. സ്വാശ്രയ കോളേജുകളും എ ഡി ബി വായ്പയും എം ജി പിയും എക്സ്പ്രസ് വേ പോലുള്ള പദ്ധതികളുമെല്ലാം ഈ കുതന്ത്രത്തിന്റെ ഭാഗമാണ്. ചിലർ സാക്ഷരതയെയും പാഠ്യപദ്ധതി പരിഷ്കാരങ്ങളെയും ജനകീയാസൂത്രണത്തെയുമെല്ലാം ഈ പട്ടികയിൽപ്പെടുത്തുന്നു. ഈ നിലപാടിനെ ആധാരമാക്കി ഇടതുപക്ഷത്തിനെതിരായും ശക്തമായ വിമർശനം ഉയരുന്നുണ്ട്.

കേരള സമൂഹത്തിൽ നല്ലൊരു വിഭാഗത്തിന് വൈകാരികമായ പ്രതിപത്തിയുണ്ടാക്കാവുന്നതാണ് ഇതിലെ വിമർശനത്തിന്റെ മുന. ഇന്ത്യയിൽ കഴിഞ്ഞ ഒരു ദശകത്തിലേറെ കാലമായി നടന്നുവരുന്ന ഉദാരവൽക്കരണ നയങ്ങൾ കേരളത്തിലെ സാമൂഹിക ഘടനയിൽ കാര്യമായ സ്വാധീനം ചെലുത്തിയിട്ടുണ്ട് എന്ന വസ്തുതയാണ്. ആഗോളവൽക്കരണം നമ്മുടെ വീട്ടുമുറ്റത്താണുള്ളത്. അടുക്കളയിലും കിടപ്പുമുറിയിലും വരെ അത് എത്തിയിരിക്കുന്നു. അതേ സമയം സാമുദായികതയെപ്പറ്റി മുമ്പുയർത്തിയ ചോദ്യങ്ങൾ ഇവിടെയും പ്രസക്തമാണ്. 1957 ൽ നാമുയർത്തിയ പ്രശ്നങ്ങൾ സാമ്രാജ്യത്വത്തെയും ഇന്ത്യൻ ഭരണകൂടത്തേയും ഒരു പരിധിവരെയെങ്കിലും പ്രതിരോധിക്കുന്നതിനായിരുന്നുവെങ്കിൽ അതിനനുകൂലമായ സാമൂഹികാന്തരീക്ഷം എങ്ങനെയാണ് സൃഷ്ടിക്കപ്പെട്ടത്? ഒരു കാലത്ത് വിദ്യാഭ്യാസവും പൊതുജനാരോഗ്യവും പൊതുമേഖലയിലായിരിക്കണമെന്നും ഉൽപാദന രൂപങ്ങളുടെ മേൽ ഗവൺമെന്റിന്റെ പൊതുവായ നിയന്ത്രണാവകാശങ്ങൾ ഉണ്ടായിരിക്കണമെന്നും വാദിച്ച നാം എന്തുകൊണ്ടാണ് മാറി ചിന്തിക്കുന്നത്? പൊതുമേഖല തകരുന്നു എന്നു നാം വ്യാകുലപ്പെടുമ്പോൾ അതു നിലനിർത്താൻ ആസൂത്രിതമായ ശ്രമങ്ങൾ നടത്താതെ സ്വകാര്യവൽക്കരണമാണു നല്ലത് എന്നുവാദിക്കാൻ നമ്മെ പ്രേരിപ്പിക്കുന്ന ഘടകങ്ങൾ എന്താണ്? പൊതുമേഖലാ വിദ്യാഭ്യാസത്തിലൂടെ ഇന്നത്തെ സാമൂഹ്യ പദവി നേടിയെടുത്ത നാം എന്തിനാണ് കിടപ്പാടം പോലും പണയപ്പെടുത്തി സ്വാശ്രയ വിദ്യാഭ്യാസത്തിനു പിന്നാലെ പായുന്നത്? കേവലമായ സാമ്രാജ്യത്വ വിരുദ്ധതയ്ക്കപ്പുറം നമ്മുടെ സമൂഹ ബന്ധങ്ങളുടെ സങ്കീർണതയെ സംബന്ധിച്ച ആഴത്തിലുള്ള പഠനങ്ങളുടെ ആവശ്യത്തിലേയ്ക്കാണ് പ്രശ്നങ്ങൾ വിരൽ ചൂണ്ടുന്നത്.

മേൽ സൂചിപ്പിച്ച നിരവധി ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താനുള്ള വിമർശന പഠന പദ്ധതി നിർദ്ദേശിക്കാൻ ഇവിടെ തുനിയുന്നില്ല. അത്തരമൊരു വിമർശന പദ്ധതി സവിസ്തരമായ ചർച്ചകളിലൂടെ രൂപപ്പെട്ടുവരേണ്ടതാണ്. വിമർശന പദ്ധതി രൂപപ്പെടുത്തുമ്പോൾ കണക്കിലെടുക്കേണ്ട ഒന്നുരണ്ടു കാര്യങ്ങളിലേയ്ക്ക് ശ്രദ്ധ ക്ഷണിക്കാൻ മാത്രമാണ് ശേഷിച്ച ഭാഗത്തിൽ ഉദ്ദേശിക്കുന്നത്.

മുൻ ഭാഗങ്ങളിൽ സൂചിപ്പിച്ച സാമൂഹിക പരിവർത്തനത്തിന്റെ ദിശയെന്തായിരുന്നു? ദിശ നിർണയിക്കുന്നത് സാമൂഹിക പരിവർത്തനത്തിന്റെ വൈരുദ്ധ്യാത്മക യുക്തിയാണ്. സാമാന്യമായി പറയുകയാണെങ്കിൽ നാടുവാഴിത്തത്തിൽ നിന്നു മുതലാളിത്തത്തിലേക്കുള്ള പരിവർത്തനത്തിന്റെ യുക്തിയാണ് ഇവിടെ പ്രകടമായത്. കൊളോണിയൽ കാലഘട്ടത്തിൽ ദൃഢീ

# 6

# വിദ്യാഭ്യാസരംഗം: വളർച്ചയും തളർച്ചയും

ഡോ. ആർ വി ജി മേനോൻ

അളക്കാവുന്ന സൂചകങ്ങളേതുമനുസരിച്ച് കേരള വിദ്യാഭ്യാസം കൈവരിച്ചപുരോഗതി അഭിമാനാർഹമത്രെ. അഞ്ചുവയസ്സായ ഏതാണ്ടെല്ലാ കുട്ടികളും സ്കൂളിലെത്തുന്നു. അവരിൽ 90 ശതമാനത്തിലേറെ പത്തിലെത്തുന്നു. പത്താംക്ലാസ്സിലെ പരീക്ഷ എഴുതുന്നവരിൽ 80 ശതമാനത്തിലേറെ പാസ്സാകുന്നു. അവരെല്ലാപേരെയും ഉൾക്കൊള്ളാൻ കഴിവുള്ള ഹയർസെക്കന്ററി തലം, ഏതാണ്ട് 33,000 പേർക്ക് പ്രവേശനമുള്ള വൊക്കേഷണൽ ഹയർസെക്കന്ററി, ഏഴു സർവ്വകലാശാലകളും രണ്ട് കൽപിത സർവ്വകലാശാലകളും, 356 ആർട്സ് & സയൻസ് കോളേജുകൾ, 84 എഞ്ചിനീയറിങ് കോളേജുകൾ, 52 മെഡിക്കൽ കോളേജുകൾ. (ആയുർവേദം, ഹോമിയോ, സിദ്ധ ഉൾപ്പെടെ), കൃഷി-വെറ്ററിനറി സംബന്ധമായ 9 കോളേജുകൾ, 49 പോളിടെക്നിക്കുകൾ 73000 പേർക്ക് ആർട്സ് & സയൻസ് കോളേജിൽ പ്രവേശനം, എഞ്ചിനീയറിങ്ങിന് 24,000, മറ്റു പ്രൊഫഷണൽ കോഴ്സുകൾക്ക് പതിനായിരത്തിലേറെ. (ഇക്കണോമിക് റിവ്യൂ - 2006).

കേരള ശാസ്ത്രസാഹിത്യ പരിഷത്ത് നടത്തിയ കേരളപഠനം അനുസരിച്ച് ജനസംഖ്യയിൽ 64 ശതമാനം സെക്കന്ററി വിദ്യാഭ്യാസം സിദ്ധിച്ചവരും 27 ശതമാനം ഹയർസെക്കന്ററി കഴിഞ്ഞവരുമാണ്. ഉന്നതവിദ്യാഭ്യാസം നേടിയവർ 16 ശതമാനം വരും. (കേരള പഠനം: കേരള ശാസ്ത്രസാഹിത്യ പരിഷത്ത്-2006, പേജ്.72).

ഇതിലേറ്റവും അഭിമാനിക്കാവുന്ന കാര്യം നൂറുശതമാനം സ്കൂൾ എൻറോൾമെന്റു തന്നെയാണ്. കുട്ടികൾക്കു നടന്നെത്താവുന്ന ദൂരത്തിൽ എൽ.പി. സ്കൂളും ബസ്സിലോ ആട്ടോറിക്ഷയിലോ എത്താവുന്ന ദൂരത്തിൽ ഹൈസ്കൂളും ഉണ്ടായതുമാത്രമല്ല ഇതിന്റെ പിന്നിൽ. തീർച്ചയായും അതൊരു പ്രധാനഘടകം ആണ് (പട്ടിക-1). പൊതുവിദ്യാഭ്യാസത്തെ പ്രോത്സാഹിപ്പിക്കുന്ന ഒരു സർക്കാർ നയം

**പട്ടിക - 1**

**വിദ്യാഭ്യാസസ്ഥാപനങ്ങളുടെ വളർച്ച കേരളത്തിൽ**

| വർഷം | സ്കൂൾ എണ്ണം | ഹൈസ്കൂൾ | യു.പി. | എൽ.പി. |
|---|---|---|---|---|
| 1961-62 | 629 | 1985 | 6745 | 9359 |
| 1966-67 | 1278 | 2475 | 6933 | 10684 |
| 1971-72 | 1393 | 2551 | 6895 | 10822 |
| 1976-77 | 1666 | 2718 | 6995 | 11379 |
| 1981-82 | 2075 | 2779 | 6811 | 11665 |
| 1986-87 | 2430 | 2884 | 6828 | 12142 |
| 1991-92 | 2472 | 2935 | 6783 | 12190 |
| 1995-96 | 2573 | 2964 | 6728 | 12265 |
| 1999-2000 | 2596 | 2966 | 6748 | 12310 |

(ഇക്കണോമിക് റിവ്യൂ-2000)

തിരുവിതാംകൂറിലും കൊച്ചിയിലും പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദം മുതൽക്കേ നിലനിന്നു പോന്നിരുന്നു എന്നതും പ്രസക്തമാണ്. 1817 ൽ റാണി ഗൗരി പാർവ്വതിബായിയുടെ ചരിത്രപ്രസിദ്ധമായ വിളംബരവും തുടർന്നു നടപ്പാക്കപ്പെട്ട ഗ്രാന്റ് ഇൻ എയ്ഡ് സമ്പ്രദായവും അതിന്റെ സഹായത്തോടെ പള്ളിക്കൂടം നടത്താൻ മുന്നോട്ടുവന്ന ക്രിസ്ത്യൻ മിഷനറിമാരുടെ സേവനവും ഒക്കെ ഏറെ ചർച്ചചെയ്യപ്പെട്ട അനുകൂലഘടകങ്ങളായിരുന്നു. അതോടൊപ്പം എണ്ണപ്പെടേണ്ട സാമൂഹിക സാഹചര്യങ്ങളാണ് കേരളത്തിലെ നവോത്ഥാന പ്രസ്ഥാനങ്ങൾ സൃഷ്ടിച്ച ആവേശവും ഉത്പതിഷ്ണുത്വവും. വിദ്യനേടി രക്ഷതേടുക എന്ന ശ്രീനാരായണ ഗുരുവിന്റെ ആഹ്വാനവും തങ്ങളുടെ കുഞ്ഞുങ്ങൾക്ക് പള്ളിക്കൂടത്തിൽ പഠിപ്പു നിഷേധിച്ചതിൽ പ്രതിഷേധിച്ച് പാടത്തു പണിമുടക്കു സംഘടിപ്പിച്ച അയ്യങ്കാളിയുടെ ഉദ്ബുദ്ധമായ നേതൃത്വവും ഇതിൽ വലിയ പങ്കു വഹിച്ചു. വിദ്യാഭ്യാസം ഉദ്യോഗലബ്ധിയിലേക്കും അതിലൂടെ സമൂഹത്തിന്റെ അധികാരശ്രേണിയിലേക്കും എത്തിക്കും എന്ന തിരിച്ചറിവുതന്നെയാണ് വിവിധ സമുദായങ്ങളെ മത്സരിച്ചു സ്കൂൾ തുടങ്ങാൻ പ്രേരിപ്പിച്ചതെന്നും കരുതാവുന്നതാണ്. ആദ്യകാലത്ത് (1806 മുതൽ) പ്രൊട്ടസ്റ്റന്റ് മിഷനറിമാർ നടത്തിക്കൊണ്ടിരുന്ന പള്ളിക്കൂടങ്ങൾ ഏറ്റവും ദരിദ്രരും പീഢിതരുമായ അടിസ്ഥാനവർഗത്തിൽപ്പെട്ട കുട്ടികളെക്കൂടി ഉൾക്കൊള്ളുന്നവയായിരുന്നു. അവിടെ ബൈബിൾ വായിക്കുകയും പഠിപ്പിക്കുകയും ചെയ്തിരുന്നത് കത്തോലിക്കരായ ക്രിസ്ത്യാനികൾക്ക് അംഗീകരിക്കാനാകാത്തതുകൊണ്ടാണ് പിന്നീട് (1856 മുതൽ) അവർ സ്വന്തമായി വിദ്യാലയങ്ങൾ സ്ഥാപിച്ചുതുടങ്ങിയതെന്ന് ജോജി കൂട്ടുമ്മേൽ നിരീക്ഷിച്ചിട്ടുണ്ട് (ശാസ്ത്രഗതി, നവംബർ 2006, പേജ് 6-11). പ്രൊട്ടസ്റ്റന്റ് മിഷനറിമാർ നടത്തിയിരുന്ന വിദ്യാഭ്യാസ പ്രവർത്തനത്തിന് ഒരു വിമോചന സ്വഭാവമുണ്ടായിരുന്നപ്പോൾ കത്തോലിക്കാ സഭ വിദ്യാഭ്യാസ രംഗത്തേക്കു കടന്നുവന്നതു തന്നെ വരേണ്യവർഗ താൽപര്യം സംരക്ഷി

ക്കാനാണൊന്നുകൂടി അദ്ദേഹം വാദിക്കുന്നു. ഏതായാലും വിവിധ സമുദായങ്ങൾ മത്സരിച്ച് സ്കൂൾ തുടങ്ങുകയും അവർക്കെല്ലാം സർക്കാർ ഗ്രാന്റ് നൽകുകയും പാഠ്യപദ്ധതി നിർണ്ണയിക്കുകയും ചെയ്തതോടെ അവയെല്ലാം ഒരേ പൊതുവിദ്യാഭ്യാസധാരയുടെ ഭാഗമായി മാറി. അയ്യങ്കാളിയുടെയും മറ്റും പ്രക്ഷോഭഫലമായി അധഃകൃതരുടെ കുട്ടികൾക്ക് പ്രവേശനം അനുവദിക്കുകയും ദരിദ്രകുട്ടികൾക്ക് ഉച്ചക്കഞ്ഞിയും മറ്റും നൽകുകയും ചെയ്തതോടെ വിദ്യാഭ്യാസം വിമോചനത്തിനുള്ള വഴി തുറന്നു.

എന്നിരുന്നാലും ഐക്യകേരളത്തിന്റെ ഒന്നാം മന്ത്രിസഭ കുടികിടപ്പവകാശം പ്രഖ്യാപിക്കുകയും ഭൂപരിഷ്കരണ നടപടികൾക്ക് ആരംഭം കുറിക്കുകയും ചെയ്തതോടെയാണ് അടിസ്ഥാനവർഗത്തിൽപ്പെട്ടവർ കൂട്ടംകൂട്ടമായി തങ്ങളുടെ കുട്ടികളെ സ്കൂളിൽ അയയ്ക്കാൻ തുടങ്ങിയത് എന്ന് കേരളത്തിലെ സാക്ഷരതാവളർച്ചയുടെ കണക്ക് സൂചിപ്പിക്കുന്നു (പട്ടിക -2). കേറിക്കിടക്കാനൊരിടവും ഭാവിയെക്കുറിച്ച് സ്വപ്നങ്ങളും ഉണ്ടാകുമ്പോൾ മാത്രമേ രക്ഷിതാക്കൾ കുട്ടികളെ സ്കൂളിലേക്കയയ്ക്കാനൊരുങ്ങൂ എന്നതുതന്നെയാണിതിന്റെ പൊരുൾ. തുടർന്ന് മാറിമാറി വന്ന കേരള സർക്കാരുകൾ സ്കൂൾവിദ്യാഭ്യാസം സൗജന്യമാക്കുകയും സ്കൂൾ ഉച്ചഭക്ഷണം വ്യാപകമാക്കുകയും എസ്.സി/എസ്സ്.ടി. കുട്ടികൾക്ക് സ്കോളർഷിപ്പുകൾ നൽകുകയും കൂടി ചെയ്തപ്പോൾ അതുവരെ ക്രമാനുഗതമായിക്കൊണ്ടിരുന്ന വളർച്ച ഒരു കുതിപ്പായി മാറി എന്ന് പട്ടിക 2 കാണിക്കുന്നു.

**പട്ടിക-2**
**കേരളത്തിലെ സാക്ഷരതാ വളർച്ച**

| വർഷം | പുരുഷൻ | സ്ത്രീ | ആകെ |
|---|---|---|---|
| 1901 | 19.15 | 3.15 | 11.14 |
| 1911 | 22.25 | 4.43 | 13.31 |
| 1921 | 27.88 | 10.26 | 19.02 |
| 1931 | 30.89 | 11.00 | 21.34 |
| 1941 | ... | ... | |
| 1951 | 49.79 | 31.41 | 40.47 |
| 1961 | 54.97 | 38.90 | 46.85 |
| 1971 | 66.62 | 54.31 | 60.42 |
| 1981 | 87.74 | 75.65 | 80.42 |
| 1991 | 93.62 | 86.17 | 89.81 |
| 2001 | 94.20 | 87.86 | 90.92 |

അവലംബം: വിദ്യാഭ്യാസ പരിവർത്തനത്തിന് ഒരാമുഖം (കേ.ശാ.സാ.പ. 2002. പേജ് 17).

ഇതു വളർച്ചയുടെ ചരിത്രം. കേരളീയർ അഭിമാനപ്പെടാനായി പൊക്കിക്കാണിക്കുന്ന സ്ഥിതിവിവരക്കണക്കുകൾ. എന്നാൽ ഈ മൊത്തക്കണക്കുകളുടെ കള്ളികൾക്കിടയിൽ ഒളിഞ്ഞുകിടക്കുന്ന ചില കയ്ക്കുന്ന യാഥാർത്ഥ്യങ്ങളുണ്ട്.

**നിലനിൽക്കുന്ന അസമത്വം**

വിദ്യാഭ്യാസരംഗത്ത് കേരളം നേടിയ നേട്ടങ്ങൾക്ക് സമൂഹത്തിലെ എല്ലാവിഭാഗങ്ങൾക്കും ഒരുപോലെ അവകാശികളായിട്ടില്ല. ഉദാഹരണമായി, മൊത്തം സമൂഹത്തിലെ സാക്ഷരതാനിരക്ക് 90 ശതമാനത്തിലേറെയാണെങ്കിലും പട്ടികജാതി പട്ടികവർഗ്ഗക്കാരിലും മത്സ്യത്തൊഴിലാളികൾ പോലുള്ള വിഭാഗങ്ങളിലും വലിയൊരു വിഭാഗം നിരക്ഷരരാണ്. അതുപോലെ ഏറ്റവും ഒടുവിലത്തെ കണക്കനുസരിച്ച് ഒന്നാംക്ലാസ്സിലെത്തുന്ന നൂറുകുട്ടികളിൽ 93 പേരും പത്തിലെത്തുമ്പോൾ പട്ടികജാതി വിഭാഗത്തിൽപ്പെട്ടവരിൽ ആ അനുപാതം നൂറിൽ 78 മാത്രമാണ്. പട്ടികവർഗ്ഗക്കാരിലാകട്ടെ 48 ഉം. (ഇക്കണോമിക് റിവ്യൂ 1997 മുതൽ 2006 വരെ).

ഉന്നതവിദ്യാഭ്യാസത്തിന്റെ കാര്യത്തിലും ഈ അന്തരം വ്യക്തമാണ്. 18-25 പ്രായത്തിലുള്ള യുവാക്കൾ എന്തുചെയ്യുന്നുവെന്ന് കേരള ശാസ്ത്ര സാഹിത്യ പരിഷത്ത് നടത്തിയ കേരളപഠനം വ്യക്തമാക്കുന്നു.

**പട്ടിക - 3**
**18-25 പ്രായമുള്ള വിവിധ ജാതി-മത വിഭാഗങ്ങളിലെ യുവാക്കൾ എന്തു ചെയ്യുന്നു? (%)**

| വിഭാഗം | കോളേജിൽ | മറ്റു പഠനം | മൊത്തം പഠനം | തൊഴിൽ ചെയ്യുന്നവർ | തൊഴിൽ രഹിതർ |
|---|---|---|---|---|---|
| ഹിന്ദു | 18.7 | 9.9 | 28.6 | 32.3 | 39.1 |
| മുസ്ലീം | 8.1 | 6.2 | 14.3 | 30.5 | 55.2 |
| ക്രസ്ത്യൻ | 20.5 | 14.9 | 35.4 | 32.7 | 31.9 |
| മുന്നാക്ക-ഹിന്ദു | 28.1 | 11.6 | 39.7 | 24.1 | 36.3 |
| പിന്നോക്ക-ഹിന്ദു | 16.7 | 10.2 | 26.9 | 33.0 | 40.2 |
| പട്ടികജാതി | 10.3 | 6.6 | 16.9 | 42.2 | 40.9 |
| പട്ടികവർഗം | 11.8 | 5.9 | 17.7 | 37.3 | 45.1 |

(കേരള പഠനം, കേ.ശാ.സാ.പ. 2006, പേജ് : 75)

ഉന്നതവിദ്യാഭ്യാസത്തിലെ പങ്കാളിത്തം മുസ്ലീങ്ങളിലും പട്ടികജാതി-പട്ടികവർഗക്കാരിലും ശരാശരിയെക്കാൾ ഏറെ താഴെയാണ്. സാമ്പത്തിക സ്ഥിതിയുടെയും ആസ്തിയുടെയും അടിസ്ഥാനത്തിൽ പ്രസ്തുത പഠനം കേരളജനതയെ പരമദരിദ്രർ (15%), ദരിദ്രർ (35%), താഴ്ന്ന ഇടത്തരക്കാർ (40%), ഉയർന്ന ഇടത്തരക്കാരും സമ്പന്നരും (10%) എന്നിങ്ങനെ നാലായി തരംതിരിച്ചിരിക്കുന്നു. ഉന്നതവിദ്യാഭ്യാസത്തിൽ ഈ ഓരോവിഭാഗത്തിന്റെയും പങ്കാളിത്തം മേൽസൂചിപ്പിച്ച അസമത്വത്തെക്കുറിച്ച് നല്ല ഉൾക്കാഴ്ച തരുന്നുണ്ട്. (പട്ടിക-4)

ഇതെല്ലാം സൂചിപ്പിക്കുന്നത് മെച്ചപ്പെട്ട വിദ്യാഭ്യാസവും അതിലൂടെ ലഭ്യമാകുന്ന മെച്ചപ്പെട്ട ജീവിതാവസരങ്ങളും സാമൂഹ്യമായും സാമ്പത്തികമായും പിന്നോക്കം നിൽക്കുന്നവർക്ക് ന്യായമായ തോതിൽ കിട്ടുന്നില്ല എന്നാണ്. വിദ്യാഭ്യാസവും വരുമാനവും തമ്മിൽ കേരളപഠനം കണ്ടെത്തിയ

**പട്ടിക-4**
**ഉന്നതവിദ്യാഭ്യാസത്തിലെ പങ്കാളിത്തം**
**വിവിധ സാമ്പത്തിക വിഭാഗങ്ങളിൽ (%)**

| വിഭാഗം | ടെക്നിക്കൽ കോളേജ് | പ്രൊഫഷണൽ | ബിരുദം | മൊത്തം |
|---|---|---|---|---|
| പരമദരിദർ | 0.7 | 2.6 | 0.2 | 3.5 |
| ദരിദ്രർ | 1.8 | 5.1 | 0.1 | 7.0 |
| താഴ്ന്ന ഇടത്തരക്കാർ | 4.8 | 14.9 | 1.4 | 21.1 |
| ഉയർന്ന ഇടത്തരക്കാർ/ സമ്പന്നർ | 9.7 | 40.5 | 8.4 | 58.6 |

(കേരളപഠനം, കേ.ശാ.സാ.പ., പേജ്-74)

പാരസ്പര്യം പട്ടിക-5 വ്യക്തമാക്കുന്നുണ്ട്. ഇതിന്റെ അർത്ഥം നമ്മുടെ സമൂഹത്തിൽ നിലവിലുള്ള ഉച്ചനീചത്വങ്ങളെ നിലനിർത്തുന്നതിനും കൂടുതൽ രൂക്ഷമാക്കുന്നതിനുമാണ് വിദ്യാഭ്യാസ വ്യവസ്ഥ ഉതകുന്നത് എന്നാണ്. ഇതെങ്ങനെ സംഭവിക്കുന്നു?

**പട്ടിക-5**
**18-60 വയസ്സിനിടയിലുള്ളവരുടെ വിദ്യാഭ്യാസനിലവാരവും തൊഴിൽ ലഭ്യതയും വരുമാനവും**

| വിദ്യാഭ്യാസ നിലവാരം | ജനസംഖ്യയിൽ അവരുടെ% | അവരുടെയിടയിലെ തൊഴിലില്ലായ്മ% | ശരാശരി മാസ വരുമാനം (രൂപ) |
|---|---|---|---|
| നിരക്ഷരർ | 4.6 | 6.5 | 352 |
| കേവലസാക്ഷരത | 2.3 | 6.5 | 596 |
| പ്രാഥമിക വിദ്യാഭ്യാസം | 28.8 | 6.1 | 1067 |
| സെക്കന്ററി | 37.4 | 12.4 | 1462 |
| ടെക്നിക്കൽ | 3.7 | 16.3 | 2966 |
| ബിരുദം | 9.0 | 26.2 | 2370 |
| ബിരുദാനന്തരം | 1.9 | 24.7 | 4274 |
| പ്രൊഫഷണൽ ബിരുദം | 1.5 | 12.0 | 7085 |

(കേരളപഠനം, കേ.ശാ.സാ.പ. 2006, പേജ് 72)

### പൊതുവിദ്യാഭ്യാസത്തിന്റെ അവസ്ഥ

ഏതാണ്ട് നൂറുശതമാനം സ്കൂൾ പ്രവേശനം സാധ്യമായ സമൂഹത്തിൽ ഇതെങ്ങനെ സംഭവിക്കുന്നു എന്നത് ശ്രദ്ധാപൂർവ്വം വിശകലനം ചെയ്യേണ്ടതുണ്ട്. പ്രത്യക്ഷത്തിൽ സർക്കാരിന് ചെയ്യാവുന്നതൊക്കെ ചെയ്തിട്ടുണ്ട്. ആവശ്യത്തിനു സ്കൂളുകളുണ്ട്, അധ്യാപകരുണ്ട്, തീരെ മോശമല്ലാത്ത ഭൗതികസാഹചര്യങ്ങളുണ്ട്. പക്ഷേ സ്കൂളിൽ ചേരുന്നവർക്കെല്ലാം ഗുണമേന്മയുള്ള വിദ്യാഭ്യാസം കിട്ടുന്നുണ്ടോ? അതെങ്ങനെയാണ് അളക്കുക?

തീർച്ചയായും ഇതിന് രണ്ടു ഘടകങ്ങളുണ്ട്. പാഠ്യപദ്ധതിയും അതിന്റെ നിർവ്വഹണവും (Curriculum and its transaction). പാഠ്യപദ്ധതിയുടെ കാര്യത്തിൽ ഒട്ടേറെ ആക്ഷേപങ്ങൾ പരിഷത്തും മറ്റ് വിദ്യാഭ്യാസ ചിന്തകരും പതിവായി ഉയർത്തിയിരുന്നു. അവ പരിഹരിക്കാനുള്ള ഒരവസരം യാദൃച്ഛികമായി ഡി.പി.ഇ.പി. പരിഷ്കാരത്തോടൊപ്പം കൈവന്നു. അതു പ്രയോജനപ്പെടുത്തിക്കൊണ്ട് -2 മുതൽ +2 വരെ ഉള്ള സമഗ്രമായ ഒരു പാഠ്യപദ്ധതി പൊളിച്ചെഴുത്ത് ഇവിടെ നടത്താൻ ശ്രമം ഉണ്ടായി. ഉള്ളടക്കത്തെ കൂടുതൽ ജനാധിപത്യപരമാക്കി, ജീവിതഗന്ധിയാക്കി, മതേതരവും ലിംഗനീതി പുലർത്തുന്നതുമാക്കി. അതുപോലെതന്നെ ബോധനരീതി പ്രയോഗപരവും (activity oriented) ശിശുസൗഹൃദപരവും (child friendly) ആക്കി. മൂല്യനിർണയം തുടർച്ചയായതും സമഗ്രവും ആക്കി. ഇതിന്റെയൊക്കെ ഫലമായി വിദ്യാർത്ഥികളുടെ പരീക്ഷാപേടിയും സ്കൂളിനോടുള്ള വിരക്തിയും വളരെക്കുറഞ്ഞു എന്നു നിസ്സംശയം പറയാം. പുതിയ പരിഷ്കാരങ്ങളെ പൊതുവേ വിദ്യാർത്ഥികളും നല്ലൊരുപങ്ക് അധ്യാപകരും സ്വാഗതം ചെയ്തിട്ടുണ്ട്; നടപ്പാക്കിയതിലെ പാകപ്പിഴകളെപ്പറ്റി പരാതിയുണ്ടാകാം. സമീപകാലത്തായി പത്താംക്ലാസ്സ് പരീക്ഷാഫലങ്ങളിലുണ്ടായ അത്ഭുതകരമായ മെച്ചപ്പെടലിന്റെ കാരണവും ഈ പരിഷ്കാരങ്ങളാണെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ ഈ കുതിച്ചുചാട്ടം (ശരാശരി 50 ശതമാനം പാസ്സ് എന്നതിൽ നിന്ന് 80 ശതമാനം പാസ്സ് എന്നതിലേക്ക്) ആന്തരിക മൂല്യനിർണയത്തിനുള്ള പരിഗണനയുടെയും അതിൽ കാണിക്കുന്ന ഉദാരതയുടെയും ഫലമാണെന്ന ആക്ഷേപവും ഉണ്ടായിട്ടുണ്ട്.

**പട്ടിക - 6**
**പ്രത്യേക ട്യൂഷനുള്ള കുട്ടികളുടെ അനുപാതം വിവിധ വിഭാഗങ്ങളിൽ (%)**

| | |
|---|---|
| ആകെ | 32.8 |
| **സാമ്പത്തികഗ്രൂപ്പ്** | |
| പരമ ദരിദ്രർ | 16.3 |
| ദരിദ്രർ | 26.3 |
| താഴ്ന്ന ഇടത്തരക്കാർ | 40.8 |
| ഉയർന്ന ഇടത്തരക്കാർ/സമ്പന്നർ | 44.5 |
| **സ്കൂൾതരം** | |
| സർക്കാർ | 31.5 |
| എയ്ഡഡ് | 31.8 |
| അൺ എയ്ഡഡ് | 34.9 |
| **മാധ്യമം** | |
| മാതൃഭാഷ | 29.4 |
| ഇംഗ്ലീഷ് | 40.4 |
| **സിലബസ്** | |
| കേരള | 32.5 |
| സി.ബി.എസ്.ഇ. | 35.3 |

സ്കൂൾ വിദ്യാഭ്യാസത്തിന്റെ ഗുണമേന്മ അളക്കുന്നതിൽ പ്രസക്തമായ രണ്ടു കാര്യങ്ങൾ എടുത്തുപറയേണ്ടതുണ്ട്. ഒന്ന് ട്യൂഷന്റെ അമിതസ്വാധീന മാണ്. പരിഷത്തു നടത്തിയ കേരളപഠനം കാണിച്ചത് ഏതാണ്ട് 33% സ്കൂൾ കുട്ടികളും സ്വകാര്യ ട്യൂഷനെ ആശ്രയിക്കുന്നു എന്നാണ് (പട്ടിക-6)

എല്ലാവിഭാഗക്കാരിലും ട്യൂഷൻ വ്യാപകമാണെങ്കിലും ഇംഗ്ലീഷ് മീഡിയം-സി.ബി.എസ്.ഇ.-അൺഎയ്ഡഡ് സ്കൂളുകളിൽ പഠിക്കുന്ന ഇടത്തരക്കാരിലാണ് അതു കൂടുതലായുള്ളത് എന്ന് പഠനം കാണിക്കുന്നു. അവർതന്നെയാണ് നമ്മുടെ പരീക്ഷകളിൽ മെച്ചപ്പെട്ട പ്രകടനം കാഴ്ചവയ്ക്കുന്നതും. ട്യൂഷനു വകയില്ലാത്ത, അല്ലെങ്കിൽ വീട്ടിൽ പാഠം പറഞ്ഞുകൊടുക്കാനോ സഹായിക്കാനോ ആളില്ലാത്ത, പാവപ്പെട്ട കുട്ടികളാണ് പരീക്ഷകളിൽ പിന്നോക്കം പോകുന്നത്.

ഇന്ത്യയൊട്ടാകെയുള്ള സ്കൂളുകളിലെ അക്കാദമിക നിലവാരത്തെക്കുറിച്ച് ASER എന്ന സംഘടന നടത്തിയ പഠന വിവരങ്ങളും കണ്ണുതുറപ്പിക്കുന്നവയാണ്. ഇവിടെയും കേരളം മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് മോശമല്ല എന്നു വേണമെങ്കിൽ ആശ്വസിക്കാം. അഞ്ചാംക്ലാസ്സിലെ വായനാ നിലവാരം (മാതൃഭാഷ) നോക്കുമ്പോൾ നമ്മുടെ 81.5% കുട്ടികൾക്കും നീണ്ട വാക്യങ്ങൾ വായിക്കാൻ കഴിയുന്നുണ്ട്. പക്ഷേ ബാക്കി വരുന്ന 18.5 ശതമാനം ആരുടെ കുട്ടികളാണ്? അത് മേൽസൂചിപ്പിച്ച, സമൂഹത്തിലെ ഏറ്റവും ദുർബല വിഭാഗങ്ങളിൽപ്പെട്ടവരുടെ, കുഞ്ഞുങ്ങളാണെന്നറിയാൻ വലിയ ഗവേഷണവും പഠനവും ഒന്നും വേണ്ട. അഞ്ചാംക്ലാസിലെത്തിയിട്ടും കൂട്ടി വായിക്കാനറിയാത്ത ഇവർ മുകളിലത്തെ ക്ലാസ്സുകളിലേക്ക് കയറ്റം കിട്ടിയാൽ പോലും എങ്ങനെയാണ് പിടിച്ചു നിൽക്കുക? ഒമ്പതാംക്ലാസ്സ് വരെ വെള്ളപ്പൊക്കത്തിലെന്നപോലെ ഇവർ ഒഴുകിയെത്തുമായിരിക്കും. എന്നിട്ടോ? പട്ടിക-7 ൽ, 1996 ൽ ഒന്നാംക്ലാസ്സിൽ ചേർന്ന സമവയസ്കരുടെ (cohort) വാർഷിക പുരോഗതി പിന്തുടർന്നിരിക്കുന്നതു ശ്രദ്ധിക്കുക.

ഭാഷയുടെതിനേക്കാൾ കഷ്ടമാണ് ഗണിതത്തിന്റെ കാര്യം. ASER പഠനപ്രകാരം അഞ്ചാംക്ലാസിലെത്തിയവരിൽ പാതിപേർക്കും അടിസ്ഥാന ചതുഷ്ക്രിയകൾ (മൂന്നക്കസംഖ്യകളുടെ കൂട്ടലും കിഴിക്കലും, അവയെ ഒറ്റ സംഖ്യകൊണ്ട് ഗുണിക്കലും ഹരിക്കലും) ഉറച്ചിട്ടില്ല. (കെ.റ്റി. സുരേന്ദ്രൻ, ശാസ്ത്രഗതി, സെപ്റ്റംബർ 2006). വീണ്ടും പറയാം, അടിസ്ഥാന ഗണിതശേഷി നേടാത്ത ഈ കുട്ടികൾക്ക് ക്ലാസ്സ് കയറ്റം കിട്ടിയാലും അവർക്ക് ഉയർന്നക്ലാസ്സുകളിലെ ഗണിതപഠനത്തിൽ നിന്ന് ഒന്നും നേടാനാവില്ല. പക്ഷേ നമ്മുടെ മെച്ചപ്പെട്ട പരീക്ഷാഫലം കാണിക്കുന്നത് ഇവരും പാസ്സാകുന്നു എന്നാണ്!

പട്ടിക - 7
1996-2006 വർഷങ്ങളിൽ ഒന്നുമുതൽ പത്തുവരെ ക്ലാസ്സുകളിൽ പഠിച്ചവരുടെ എണ്ണം

| വർഷം | ക്ലാസ്സ് | സർക്കാർ സ്കൂളുകൾ | എയ്ഡഡ് സ്കൂളുകൾ | അൺഎയ്ഡഡ് സ്കൂളുകൾ | ആകെ |
|---|---|---|---|---|---|
| 1996-97 | I | 1,88,152 | 2,93,700 | 25,200 | 5,07,072 (100) |
| 97-98 | II | 1,95,517 | 3,06,956 | 25,526 | 5,27,999 (104) |
| 98-99 | III | 1,94,015 | 3,00,321 | 25,488 | 5,19,524 (103) |
| 1999-2000 | IV | | | | |
| 2000-01 | V | | | | |
| 2001-2002 | VI | 1,70,087 | 3,39794 | 26,691 | 5.36,572 (106) |
| 2002-03 | VII | 1,74,987 | 3,58,532 | 25,949 | 5,59,468 (110) |
| 2003-04 | VIII | 1,86,066 | 3,33,783 | 25,987 | 5,45,836 (108) |
| 2004-05 | IX | 1,80,974 | 3,23,566 | 27,809 | 5,32,349 (105) |
| 2005-06 | X | 1,58,561 | 2,82,841 | 28,011 | 4,69,413 (93) |

(വിവിധ ഇക്കണോമിക് റിവ്യുകൾ)

**തോൽക്കലും തോൽപ്പിക്കലും**

സ്കൂൾനിലവാരത്തകർച്ചയെപ്പറ്റിയുള്ള സാമാന്യബോധ വ്യാഖ്യാനം എല്ലാവരെയും പാസ്സാക്കാനുള്ള വ്യഗ്രതകൊണ്ടാണ് നിലവാരം ഇടിഞ്ഞത് എന്നാണ്. തീർച്ചയായും ഇത് സാമാന്യബോധത്തിന് നിരക്കുന്ന ഒരു കാഴ്ചപ്പാടാണ്. നമ്മുടെ മിക്ക അധ്യാപകസുഹൃത്തുക്കളും ഇത് രഹസ്യമായെങ്കിലും ശരിവയ്ക്കുന്നു. മിടുക്കരായ കുട്ടികളുടെ രക്ഷിതാക്കളും ഇതിനോട് പൂർണമായി യോജിക്കും. പക്ഷേ എന്താണ് ഇതിന്റെ വിദ്യാഭ്യാസപരമായ അർത്ഥം? എന്താണ് ഇതിന്റെ സാമൂഹ്യമായ ആഘാതം? ഒന്നാംക്ലാസുമുതൽ കർശനമായി പരീക്ഷ നടത്തുക, നിശ്ചിതനിലവാരമില്ലാത്തവരെ തോൽപ്പിച്ച്, അരിച്ചു മാറ്റുക. തീർച്ചയായും അടുത്ത ക്ലാസ്സിലെ നിലവാരം മെച്ചപ്പെടുത്താൻ അതു സഹായിക്കും. പക്ഷേ തോൽപ്പിക്കപ്പെട്ടവർക്ക് എന്തു സംഭവിക്കുന്നു? എന്തുകൊണ്ടവർ തോൽക്കുന്നു? ഈ ചോദ്യങ്ങൾക്ക് ആര് ഉത്തരം പറയും?

തോൽക്കുന്നവരിൽ പലരും (മിക്കവരും) വീണ്ടും വീണ്ടും തോൽക്കുകയും ഒടുവിൽ മനം മടുത്ത് സ്കൂളിൽ നിന്നും പുറത്തുപോകുകയും ചെയ്യു

കയായിരുന്നു പതിവ് എന്ന് പഴയവർക്കൊക്കെ അറിയാം. അതോടെ അവർ രക്ഷപ്പെടും . അവർ പോയി ഏതെങ്കിലും പരമ്പരാഗത തൊഴിലിൽ രക്ഷിതാക്കളെ സഹായിക്കുകയോ ഏതെങ്കിലും മേസ്തിരിമാരുടെ കൂടെപോയി ഏതെങ്കിലും പുതിയ തൊഴിൽ പഠിക്കുകയോ ചെയ്ത് ജീവിക്കാൻ പഠിക്കും. അക്കൂട്ടരുടെ ഇടയിൽ തൊഴിലില്ലായ്മ താരതമ്യേന കുറവാണ് (6.5%) എന്ന് പട്ടിക- 5 കാണിക്കുന്നു. തങ്ങൾ പഠിക്കാൻ കൊള്ളാത്തവരാണെന്നും മണ്ടന്മാരും മണ്ടികളുമാണെന്നു ബോധ്യപ്പെട്ട് ആണ് അവർ പള്ളിക്കൂടത്തിന്റെ പടിയിറങ്ങുന്നത്. അതുകൊണ്ടുതന്നെ അവർക്ക് പരാതിയുമില്ല.

പക്ഷേ എന്തുകൊണ്ടാണവർ തോൽക്കുന്നത് എന്ന ചോദ്യം സാമൂഹ്യശാസ്ത്രജ്ഞരും വിദ്യാഭ്യാസ വിദഗ്ധരും ഉയർത്തേണ്ടതല്ലേ? അവർ പഠിക്കാഞ്ഞിട്ടാകും എന്നാണ് സാമാന്യബോധത്തിന്റെ ഉത്തരം.അവർ ബുദ്ധി കുറഞ്ഞവരാണോ? ഛേയ്! അങ്ങനെ പറയാൻ വിവരമുണ്ടെന്നു ഭാവിക്കുന്നവരാരും മുതിരില്ല. ബുദ്ധിയുള്ളവരെല്ലാം ഇടത്തരക്കാരിലും സമ്പന്നരിലുമാണെന്ന് എങ്ങനെയാണ് പരസ്യമായി പറയുക? അപ്പോൾ പിന്നെ സാഹചര്യങ്ങളെ പഴിക്കുകയേ വഴിയുള്ളൂ. എന്തു സാഹചര്യങ്ങൾ? വീട്ടിലെയോ സ്കൂളിലെയോ?

ഹൈസ്കൂൾ അധ്യാപകരുടെ സ്ഥിരം സമാധാനം, ഈ കുട്ടികളെ താഴത്തെ ക്ലാസ്സുകളിൽ വേണ്ടവിധത്തിൽ പഠിപ്പിച്ചില്ല, അതല്ലെങ്കിൽ അവരുടെ അടിത്തറ ഉറച്ചിട്ടില്ല, എന്നതായിരിക്കും. അത് ശരിയുമാണ്. പക്ഷേ യു.പി.യിലെ അധ്യാപകരും അതുതന്നെ പറയും. പ്രൈമറി ക്ലാസ്സിലെ അടിത്തറ ഉറച്ചിട്ടില്ല. അപ്പോൾ പ്രൈമറി ടീച്ചർ എന്തുപറയും? ഈയിടെ ഒന്നാംക്ലാസ്സിലെ ഒരു ടീച്ചർ പറഞ്ഞു: ക്ലാസ്സിലെ മിക്ക കുട്ടികളും സ്കൂളിൽ എത്തുന്നത് അക്കങ്ങളും അക്ഷരങ്ങളും നഴ്സറിയിൽ വച്ചുതന്നെ പഠിച്ചിട്ടാണ്. അപ്പോൾ ഇതൊന്നുമറിയാത്ത കുട്ടികളുടെ കാര്യം അവതാളത്തിൽ തന്നെ. ശരി, അപ്പോൾ കുഴപ്പം പ്രീസ്കൂളിലാണ്! പക്ഷേ നഴ്സറിയിൽ എഴുതാനും എണ്ണാനും പഠിപ്പിക്കരുതെന്നാണല്ലോ പ്രമാണം? ഏട്ടിൽ അപ്പടി പയറ്റിലിപ്പിടി!

വെറുതെയല്ല മക്കൾ നന്നാകണം എന്നു നിർബന്ധമുള്ള രക്ഷിതാക്കൾ നഴ്സറിമുതൽ ട്യൂഷൻ തുടങ്ങുന്നത്. എങ്കിലല്ലേ സ്കൂളിലെ മത്സരത്തിന് മുൻതൂക്കം കിട്ടൂ. പാസ്സായാൽ പോരല്ലോ, റാങ്കു കിട്ടണ്ടേ? റാങ്കൊന്നും വേണ്ട, നേരാംവണ്ണം വിദ്യ അഭ്യസിച്ചാൽ മതി എന്നുള്ളവർക്കോ? അവരാണ് യഥാർത്ഥത്തിൽ വിഡ്ഢികൾ. എന്തെന്നാൽ ഇന്നത്തെ പഠിത്തം റാങ്കിനുവേണ്ടിയുള്ള മത്സര ഓട്ടം മാത്രമാണ്. വിദ്യയ്ക്കുവേണ്ടിയുള്ള അഭ്യാസമല്ല. ഉയർന്ന റാങ്കില്ലാതെയുള്ള വെറും പാസും സർട്ടിഫിക്കറ്റും പാവങ്ങളെ കളിപ്പിക്കാനുള്ള അടവുകൾ മാത്രം. അതുകൊണ്ട് നിങ്ങൾക്ക് നല്ല ഉദ്യോഗം കിട്ടില്ല, തുടർപഠനത്തിന് പ്രവേശനവും കിട്ടില്ല.

റാങ്കു വേണമെങ്കിലോ? അതിനു ക്ലാസ്സിലെ പഠിപ്പിക്കൽ പോരാ, അതിനു ട്യൂഷൻ കൂടിയേ തീരൂ എന്ന് ഏതു വിദ്യാർത്ഥിക്കും ഏതു രക്ഷിതാവിനും അറിയാം. അറിയാത്തപിള്ളകൾ പരീക്ഷ വരുമ്പോഴറിയും. ട്യൂഷനും പല വിധമുണ്ടല്ലോ. നാട്ടിൻപുറങ്ങളിൽ പാസ്സായി പണിയില്ലാതിരിക്കുന്ന പാവം

ബിരുദധാരികൾ നടത്തുന്ന സർവ്വാണി ട്യൂഷനുണ്ട്. ദ്രോണാചാര്യന്മാർ നടത്തുന്ന പഞ്ചനക്ഷത്ര ട്യൂഷനും ഉണ്ട്. അവിടെയും പഞ്ചനക്ഷത്രത്തിന്റെ ചെലവു താങ്ങാനാകാത്ത പാവങ്ങൾ വഞ്ചിക്കപ്പെടുന്നു. ഇല്ലാത്ത കാശു കടംവാങ്ങി ട്യൂഷൻ പഠിച്ചിട്ടുപോലും പരീക്ഷാഫലം വരുമ്പോൾ കോരനു കഞ്ഞി കുമ്പിളിൽത്തന്നെ.

നല്ല മാർക്കുവാങ്ങി പാസ്സാകണമെങ്കിൽ ഏതായാലും നല്ല ട്യൂഷൻ വേണം. എന്നാൽ പിന്നെന്തിനാ മാഷേ ഈ സ്കൂൾ? എന്ന് ഏതെങ്കിലും ഒരു കോരപിതാവ് ചോദിച്ചാലോ? അവിടെയാണ് നമ്മുടെ വിദ്യാഭ്യാസരംഗം നിർവ്വഹിക്കുന്ന ഇതര സാമൂഹികധർമ്മം പ്രസക്തമാകുന്നത്. അത് നമ്മുടെ പ്രമുഖമായ ഒരു തൊഴിൽദാതാവാണ്. ഇന്നും സമൂഹത്തിൽ ഏറെ വിലമതിക്കപ്പെടുന്ന തൊഴിലുകളിലൊന്നാണ് അധ്യാപനം. തൊഴിൽ സാഹചര്യങ്ങളും സുരക്ഷയും കണക്കിലെടുക്കുമ്പോൾ ഏറ്റവും ആകർഷകമായവയിലൊന്നുമാണിത്. മറ്റൊരു രസകരമായ കാര്യം, നമ്മുടെ വിദ്യാഭ്യാസവ്യവസ്ഥയ്ക്കു മറ്റൊന്നും ചെയ്യാൻ കഴിഞ്ഞില്ലെങ്കിലും, പഠിച്ചതു പഠിപ്പിക്കാൻ കഴിയുന്ന അധ്യാപകരെ സൃഷ്ടിക്കലാണ് അതിന്റെ മുഖ്യ നേട്ടം. ഇവിടെ പ്രസക്തമായ മറ്റൊരു സംഗതി, സർക്കാർ മേഖല ഒഴിച്ചാൽ, അധ്യാപക പരിശീലനവും അധ്യാപകനിയമനവും ലക്ഷങ്ങൾ മറിയുന്ന വാണിജ്യവത്കരണത്തിനു വിധേയമാക്കിയിരിക്കുന്നു എന്നതാണ്. അതായത് അവിടെയും, മുതൽ മുടക്കാൻ കഴിയുന്ന സൗഭാഗ്യശാലികൾക്കു മാത്രമേ പ്രവേശനമുള്ളൂ.

ചുരുക്കത്തിൽ നമ്മുടെ വിദ്യാഭ്യാസ വ്യവസ്ഥ, അസമത്വങ്ങൾ സൃഷ്ടിക്കുകയും പുലർത്തുകയും വളർത്തുകയും ചെയ്യുന്ന ഒരു കുടിലതന്ത്രത്തിന്റെ തടവിലാണ്.

### വിമോചനവിദ്യാഭ്യാസം

നമ്മുടെ വിദ്യാഭ്യാസ ദർശനത്തിൽ അടിസ്ഥാനപരമായി വരേണ്ട മാറ്റം അത് എല്ലാവർക്കും വേണ്ടിയുള്ളതാണ് എന്ന തിരിച്ചറിവാണ്. ഏതാനും പേരെ ഉന്നതവിദ്യാഭ്യാസത്തിനു വേണ്ടി സജ്ജരാക്കാനോ, തിരഞ്ഞെടുക്കാനോ വേണ്ടിയുള്ളതാകരുത് അത്. ഭരണഘടനപ്രകാരം 14 വയസ്സുവരെയുള്ള വിദ്യാഭ്യാസമാണ് സാർവ്വത്രികമാക്കാൻ വിഭാവനം ചെയ്തിരിക്കുന്നതെങ്കിലും കേരളത്തിലെ സാഹചര്യത്തിൽ 12 വർഷത്തെ വിദ്യാഭ്യാസം സൗജന്യവും നിർബന്ധിതവുമാക്കാവുന്നതാണ്. അതിന്റെ അവസാനത്തിൽ 18–ാം വയസ്സിൽ എത്തുന്ന പഠിതാവ് ഒന്നുകിൽ അയാൾക്ക്/അവൾക്ക് സവിശേഷ താൽപര്യവും വാസനയുമുള്ള മേഖലയിൽ തുടർന്നു പഠിച്ച് വിശേഷവിജ്ഞാനം ആർജിക്കാനാവശ്യമായ ധൈഷണികശേഷിയും മാനസിക തയ്യാറെടുപ്പും പ്രകടിപ്പിച്ചിരിക്കണം, അല്ലെങ്കിൽ സമൂഹത്തിനു ഹിതകരവും ഗുണകരവുമായ ഏതെങ്കിലും തൊഴിലിൽ ഏർപ്പെട്ട് ഉപജീവനം നടത്തുന്നതിനാവശ്യമായ വൈദഗ്ധ്യവും അനുഭവവും ആത്മവിശ്വാസവും ആർജിച്ചിരിക്കണം. എങ്കിലേ ആ വിദ്യാഭ്യാസം അർത്ഥപൂർണമാകൂ. വാസ്തവത്തിൽ, ഒരു വ്യവസ്ഥകൂടി പൂർത്തീകരിച്ചാൽ മാത്രമേ ഈ പ്രസ്താവം സത്യമായ് വരൂ. ഏതുതൊഴിലിൽ ഏർപ്പെട്ടാലും അത് കൃത്യമായും കാര്യ

ക്ഷമമായും ചെയ്യുന്നവർക്ക് മാന്യമായി ജീവിക്കാനുള്ള വരുമാനവും ജീവിതസാഹചര്യവും നൽകാൻ സമൂഹവും സന്നദ്ധമാകേണ്ടതുണ്ട്. ചരിത്രപരമായ കാരണങ്ങളാൽ ഇന്ത്യയിൽ പൊതുവേയും, കേരളത്തിൽ പ്രത്യേകിച്ചും, കായിക അധ്വാനത്തിന് പാതിത്യവും വെള്ളക്കോളർ ജോലികൾക്ക് മാന്യതയും നിലനിൽക്കുന്നുണ്ട് എന്നത് ഒരു യാഥാർത്ഥ്യമാണ്. ഈ അന്തരം എല്ലാ സമൂഹങ്ങളിലും ഒരുകാലത്ത് ഉണ്ടായിരുന്നു. വ്യവസായവിപ്ലവമാണ് പടിഞ്ഞാറൻ രാജ്യങ്ങളിൽ ഇതിന് കുറെയെങ്കിലും മാറ്റം വരുത്തിയത്. വിദ്യാഭ്യാസം വെറും ബൗദ്ധികവ്യായാമം മാത്രമല്ലെന്നും അത് സമ്പത്തുല്പാദനത്തിന് ഉതകുമെന്നും മുതലാളിത്തം മനസ്സിലാക്കി. കെമിസ്ട്രിയിൽ നിന്ന് മെറ്റലർജിയും ഫിസിക്സിൽ നിന്ന് ഇലക്ട്രിക്കൽ എഞ്ചിനീയറിങ്ങും ബോട്ടണിയിൽ നിന്ന് അഗ്രികൾച്ചറൽ ടെക്നോളജിയും മറ്റും ഉരുത്തിരിഞ്ഞുവന്നതോടെ വിദ്യാഭ്യാസത്തിന്റെ ഉൽപാദനമേഖലയിലെ പ്രസക്തി തിരിച്ചറിയപ്പെട്ടു. ഈ മേഖലകളിൽ പുതുതായി ഉയർന്നു വന്ന തൊഴിലുകൾ ചെയ്യുന്നതിന് പരമ്പരാഗത രീതിയിൽ പരിശീലിച്ചവർ മതിയാകാതെ വന്നു. പുതിയ തൊഴിൽ പരിശീലനരീതികളും തൊഴിൽ വിദ്യാലയങ്ങളും നിലവിൽ വന്നു. അതോടെ തൊഴിലുകളുടെ സ്വഭാവവും മാറി. തൊഴിലാളികളുടെ സംഘടനകൾ താന്താങ്ങളുടെ തൊഴിൽമേഖലയുടെ മാന്യതയും നിലവാരവും സാമൂഹിക അംഗീകാരവും നേടിയെടുക്കുന്നതിൽ ജാഗ്രത പുലർത്തി. പ്ലംബർമാരും ഇലക്ട്രീഷ്യന്മാരും സാനിറ്ററി വർക്കേഴ്സും മേസൺമാരും കാർപെന്റർമാരും ബാർബർമാരും ബ്യൂട്ടിഷ്യന്മാരും ഡ്രൈക്ലീനേഴ്സും ഗാർബേജ് കളക്ടർമാരും ഡ്രൈവർമാരും ഷോപ്പ് അസിസ്റ്റന്റുമാരും നഴ്സിങ് അസിസ്റ്റന്റ്സും അണ്ടർടേക്കർമാരും എല്ലാം അങ്ങനെ സംഘടിതരും നിശ്ചിതയോഗ്യതയുള്ളവരും കനത്തഫീസ് വാങ്ങുന്നവരുമായ മാന്യന്മാരായി ത്തീർന്നു. ഇതിനെ വേണമെങ്കിൽ ബൂർഷ്വാസാമൂഹികവിപ്ലവമെന്നു വിളിക്കാം. ഇതിന്റെ അർത്ഥം സാമൂഹിക ഉച്ചനീചത്വങ്ങൾ തീരെ ഇല്ലാതായി എന്നല്ല. പക്ഷേ ജന്മംകൊണ്ടു മാന്യതതീരുമാനിക്കപ്പെട്ടിരുന്ന പഴയ ഫ്യൂഡൽവ്യവസ്ഥിതിയിൽനിന്ന് സമ്പത്തുകൊണ്ടു മാന്യത തീരുമാനിക്കപ്പെടുന്ന അവസ്ഥയിലേക്കെങ്കിലും കാര്യങ്ങൾ മാറി. സംഘടിച്ചും വിലപേശിയും കൂലി വർദ്ധിപ്പിക്കാൻ തൊഴിലാളികൾക്കു കഴിഞ്ഞതോടെ അവർക്കു സാമൂഹികമായ അംഗീകാരവും കിട്ടി. പന്ത്രണ്ടു വർഷത്തെ സ്കൂൾ പഠിപ്പു കഴിയുമ്പോഴേക്കും അടിച്ചുപൊളിച്ചു ജീവിക്കാനാവശ്യമായ തൊഴിലും പണവും കിട്ടുമെങ്കിൽ പിന്നെന്തിന് ഉപരിപഠനത്തിനു പോയി പിന്നെയും നാലഞ്ചു വർഷമോ അതിൽക്കൂടുതലോ മെനക്കെടണം? അതുകൊണ്ടാണ് മിടുക്കരെ ആകർഷിക്കാനായി സർവ്വകലാശാലകൾ സ്കോളർഷിപ്പുകളും മറ്റും കൊടുത്തുതുടങ്ങിയത്. എന്തെന്നാൽ ധൈഷണികവൃത്തിക്കു യോഗ്യരായ മിടുക്കരെ കണ്ടെത്തി അവർക്ക് ഉപരിവിദ്യാഭ്യാസം നൽകി, അവരെ സമൂഹത്തിന്റെ വിജ്ഞാന നിർമാണ മേഖലകളിലും ഉല്പാദന-സേവന മേഖലകളിലും എത്തിക്കേണ്ടത് സമൂഹത്തിന്റെ ശ്രേയസ്സിനും പുരോഗതിക്കും അനിവാര്യമാണ് എന്ന് അവരുടെ മുതലാളിത്തയുക്തി തിരിച്ചറിയുന്നു.

നമ്മൾ ജീവിക്കുന്നതും മുതലാളിത്ത യുക്തിയുടെ ലോകത്താണ് എന്നു

ള്ളതുകൊണ്ട് ഈ തത്വം നമുക്കും ബാധകമാണ്. ജനസംഖ്യയിൽ 85 ശതമാനത്തിനും ഉപരിവിദ്യാഭ്യാസം നിഷേധിക്കപ്പെടുകയും, അത്, ഫല ത്തിൽ സാമൂഹിക-സാമ്പത്തിക പരിഗണനയുടെ അടിസ്ഥാനത്തിലാകു കയും ചെയ്യുമ്പോൾ, നമ്മുടെ ഫലപ്രദമായ ജനസംഖ്യ ആറിലൊന്നായി ചുരുങ്ങുന്നു. ശാസ്ത്ര-സാങ്കേതിക-വൈജ്ഞാനിക രംഗങ്ങളിൽ നമ്മുടെ സംഭാവനകൾ അഗണ്യമായി പോകുന്നതിന് ഇതും ഒരു പ്രധാന കാരണ മല്ലേ എന്ന് ആലോചിക്കേണ്ടതാണ്.

ഇതിന്റെയർത്ഥം, അവസരസമത്വം, സാമൂഹിക നീതി തുടങ്ങിയ ധാർമിക പരിഗണനകൾ വച്ചു മാത്രമല്ല, വിശാലമായ സാമൂഹിക താൽപര്യം വച്ചു നോക്കിയാലും ഓരോരുത്തരുടെയും കഴിവിനും വാസനയ്ക്കുമനുസരിച്ചുള്ള വിദ്യാഭ്യാസം എല്ലാവർക്കും നൽകേണ്ടത് പൊതുനന്മയ്ക്കാവശ്യമാ ണെന്നാണ്. അതുകൊണ്ടാണ് സുപ്രീംകോടതി വിധി എന്തുതന്നെയായാലും (ടി.എം.എ.പൈ. ഫൗണ്ടേഷൻ കേസ്) വിദ്യാഭ്യാസം സ്വകാര്യനന്മയല്ല, പൊതുനന്മയാണെന്നു പറയേണ്ടി വരുന്നത്.

### ബഹുജനം പലവിധം

ഓരോ കുട്ടിയും വ്യത്യസ്തയാണ്. വ്യത്യസ്ത കഴിവുകൾ ഉള്ളവരാണ് കുട്ടികൾ. ആ കഴിവുകളെല്ലാം സമൂഹത്തിന് ആവശ്യമാണ്. നേതൃത്വപര മായ കഴിവുകൾ, കലാപരവും കായികവുമായ കഴിവുകൾ, എന്തിന് മധു രോദാരമായ പെരുമാറ്റം പോലും ഒരു പ്രത്യേകസിദ്ധിയാണ്. ഈ സിദ്ധിക ളൊക്കെയാണ് നമ്മുടെ ജീവിതത്തെ സമ്പുഷ്ടമാക്കുന്നതും. പക്ഷേ ഇതൊന്നും നമ്മുടെ സ്കൂൾ പാഠ്യപദ്ധതിയിൽ വിലമതിക്കപ്പെടുന്നില്ല. NCERT സിലബസ്സനുസരിച്ചുള്ള ഗണിതവും ഭാഷയും ശാസ്ത്രവും കൈ വരുതിയിലാക്കാൻ കഴിഞ്ഞില്ലെങ്കിൽ മണ്ടൻ/മണ്ടി എന്ന മുദ്ര പതിഞ്ഞതു തന്നെ. ഉപരിപഠനത്തിന് അർഹതയില്ല എന്ന സീലുവച്ച സാക്ഷ്യപത്ര വുമായി പടിയിറങ്ങണം. നല്ല ഭാഷാശേഷിയുള്ള ഒരു കുട്ടി ഗണിതത്തിൽ പിന്നോക്കമാണെന്നതുകൊണ്ട് എന്തിന് സാഹിത്യത്തിൽ ഉപരിപഠനത്തിന് അയോഗ്യമാക്കപ്പെടണം? അല്ലെങ്കിൽ ഗണിതത്തിൽ ജീനിയസ്സ് ആയാൽപ്പോലും ഇംഗ്ലീഷിൽ നിശ്ചിതനിലവാരമില്ലാത്തതിന്റെ പേരിൽ പുറ ത്താക്കപ്പെടുന്നതിന് എന്താണ് നീതിമത്കണം? ഇംഗ്ലീഷിൽ തോറ്റതിന് സാക്ഷാൽ രാമാനുജനെപ്പോലും പീഡിപ്പിച്ചത് ഒരു കേമത്തമായി കൊണ്ടാ ടുന്ന ഒരു വ്യവസ്ഥിതിയാണല്ലോ നമ്മുടേത്!

വാസ്തവത്തിൽ ഇതിന്റെ ആവശ്യമുണ്ടോ? പത്താംക്ലാസ്സാകുമ്പോ ഴേക്കും ഓരോ കുട്ടിയുടെയും ബല-ദൗർബല്യങ്ങൾ വ്യക്തമായിരിക്കും. കണക്ക് ഇഷ്ടപ്പെടുന്നവരെയും ഇഷ്ടമില്ലാത്തവരെയും തിരിച്ചറിയാൻ എളു പ്പമായിരിക്കും. അമൂർത്തസിദ്ധാന്തങ്ങളിൽ ആകൃഷ്ടരാകുന്നവരെയും പ്രായോഗികമേഖലകളിൽ അഭിരമിക്കുന്നവരെയും വേർതിരിക്കാനും ബുദ്ധി മുട്ടുണ്ടാകില്ല. ഉന്നതവിദ്യാഭ്യാസം ലക്ഷ്യമാക്കുന്നവരെയും എന്തെങ്കിലും തൊഴിലെടുത്ത് ജീവിതം തുടങ്ങാൻ വെമ്പുന്നവരെയും വഴിതിരിച്ചുവിടാനും കഴിയേണ്ടതാണ്. എന്നാൽ ഓരോ വിദ്യാർത്ഥിക്കും അനുയോജ്യമായ വഴി ചൂണ്ടിക്കാണിക്കുംപോലെ എളുപ്പമല്ല അവരെ ആ വഴിയിലൂടെ പോകാൻ

പ്രേരിപ്പിക്കുക എന്നത്. കേരളസമൂഹത്തിൽ മധ്യവർഗവൽക്കരണത്തിന്റെ ഒരു ലക്ഷണം, സമൂഹത്തിന്റെ കീഴേക്കിടയിലുള്ളവർ പോലും വെള്ളക്കോളർ ഉദ്യോഗങ്ങൾക്കുവേണ്ടി മാത്രം കാത്തിരിക്കുകയും, അത് കിട്ടിയില്ലെങ്കിൽ തൊഴിലില്ലാത്തവരായി കഴിയുകയും ചെയ്യുന്നു എന്നതാണ്. ഇതിനു രണ്ടുകാരണങ്ങൾ തീർച്ചയായും ഉണ്ട്. ഒന്ന് കായികാധ്വാനം ആവശ്യമായ ജോലികളോടുള്ള അപ്രിയം തന്നെ. പക്ഷേ രണ്ടാമത്തേത് സ്കൂൾ വിദ്യാഭ്യാസം നേടിക്കഴിഞ്ഞ ഒരാൾക്ക് ഒരു തൊഴിലും അറിയില്ല എന്നതാണ്. സ്കൂളിൽ നിന്നും തോറ്റ് പുറത്തുപോയിട്ട്, അല്ലെങ്കിൽ ഉപരിപഠനത്തിന് ശ്രമിച്ച് പ്രവേശനം കിട്ടാഞ്ഞിട്ട് ആണ് മിക്കവരും എന്തെങ്കിലും തൊഴിൽ പഠിക്കാൻ തുനിയുന്നത് പ്ലസ് ടുവിന് പ്രവേശനം കിട്ടാത്തതുകൊണ്ടുമാത്രം VHSE ക്കു ചേരുന്നവരുടെ കാര്യം ശ്രദ്ധിച്ചാൽ ഇതു വ്യക്തമാകും. അതുകൊണ്ടുതന്നെയാണ് വെറും VHSE പോരാ, പ്ലസ്ടുവിലെ ഭാഷ/ശാസ്ത്ര വിഷയങ്ങൾ കൂടി പഠിച്ച് പ്ലസ്ടു തുല്യതയുള്ള VHSE വേണമെന്ന മുറവിളി ഉയരുന്നത്. തീർച്ചയായും ഈ ആവശ്യം അംഗീകരിക്കുന്നതിലൂടെ VHSE യുടെ സത്തയും സന്ദേശവും നശിപ്പിക്കുകയാണ് സർക്കാർ ചെയ്തത്. തൊഴിൽ വിഷയങ്ങളുടെ പഠനത്തോടൊപ്പം NCERT നിലവാരത്തിലുള്ള ശാസ്ത്രപഠനം കൂടി കൂട്ടിക്കെട്ടിയതോടെ, അനിവാര്യമായും തൊഴിൽ പഠനത്തിനുള്ള സമയവും ശ്രദ്ധയും കുറഞ്ഞു. മറിച്ചുള്ള വാദം അയഥാർത്ഥമാണ്.

വാസ്തവത്തിൽ വേണ്ടിയിരുന്നത് പത്താംക്ലാസ്സുകഴിഞ്ഞാൽ ബഹുഭൂരിപക്ഷം വിദ്യാർത്ഥികൾക്ക് VHSE മാതൃകയിലുള്ള ശിക്ഷണം നൽകുകയാണ്. ഇന്നുള്ള പരിമിതമായ വിഷയങ്ങൾക്കു പുറമേ ആധുനികജീവിതവുമായി ബന്ധപ്പെട്ട എല്ലാ തൊഴിൽ മേഖലകളെയും VHSE കുടക്കീഴിൽ കൊണ്ടുവരണം. ഇതിന്റെ അർത്ഥം ഇവയെല്ലാം പഠിപ്പിക്കാനുള്ള അധ്യാപകരെയും അടിസ്ഥാന സൗകര്യങ്ങളും സ്കൂളുകളിൽ സജ്ജമാക്കണമെന്നല്ല. അതു സാധ്യമല്ല; ആവശ്യവുമില്ല. പ്രാക്ടിക്കൽ പരിശീലനം യഥാർത്ഥ തൊഴിലിടങ്ങളിൽ തന്നെയാകണം. ഇപ്പോഴുള്ളപോലെ വല്ലപ്പോഴുമുള്ള പഠനസന്ദർശനം പോരാ, തുടർച്ചയായുള്ള പ്രായോഗിക പരിശീലനം. തൊഴിൽ ചെയ്യാനുള്ള കഴിവുമാത്രമല്ല, അതൊരു ബിസിനസ്സാക്കി കൊണ്ടുനടക്കാനുള്ള അറിവും അനുഭവവും ആത്മവിശ്വാസവും കൂടി പഠിതാവിനു കിട്ടണം. നിയമപരമായ ബാധ്യതകൾ, നികുതികൾ, കസ്റ്റമർമാരെ കൈകാര്യം ചെയ്യൽ, അക്കൗണ്ടിങ്, ബിസിനസ്സു പിടിക്കൽ, മാർക്കറ്റിങ് തുടങ്ങിയവയെല്ലാം പരിശീലനത്തിന്റെ ഭാഗമാകണം. ഇതെല്ലാം യഥാർത്ഥ തൊഴിലുടമകളിൽ നിന്നും സ്വയം തൊഴിൽചെയ്തു ജീവിക്കുന്ന സംരംഭകരിൽ നിന്നും നേരിട്ടുതന്നെ പഠിക്കണം. അങ്ങനെയുള്ളവരെ ഗസ്റ്റ് ഇൻസ്ട്രക്ടർമാരായി വയ്ക്കണം. ഇതുമായി ബന്ധപ്പെട്ട തിയറിക്ലാസ്സുകൾ മാത്രം സ്കൂളിൽ നടന്നാൽ മതി. അത് ഏകോപിപ്പിക്കാൻ മാത്രം സ്ഥിരം ഫാക്കൾട്ടി ഉണ്ടായാൽ മതിയാകും. രണ്ടുവർഷത്തെ VHSE പരിശീലനം കഴിഞ്ഞാൽ വിദ്യാർത്ഥിക്കു നേരിട്ട് തൊഴിൽരംഗത്തേക്കു പ്രവേശിക്കാൻ കഴിയണം എന്നതായിരിക്കണം ലക്ഷ്യം.

# 12

# കേരള നവോത്ഥാനവും സ്ത്രീകളും

ഡോ. ടി എൻ സീമ

കേരള സമൂഹത്തിൽ പത്തൊമ്പതാം നൂറ്റാണ്ടിലുണ്ടായ നവോത്ഥാന പ്രക്രിയയുടെ പശ്ചാത്തലത്തിലാണ് ആധുനിക മലയാളി സ്ത്രീയുടെ അവസ്ഥയെയും പദവിയെയും നോക്കിക്കാണേണ്ടത്. ബ്രിട്ടീഷ് സൈനികാധിപത്യവും കൊളോണിയൽ വിദ്യാഭ്യാസവും മിഷണറിമാരുടെ പ്രവർത്തനങ്ങളും കേരളത്തിന്റെ സമൂഹ ഘടനയിലുണ്ടാക്കിയ ഇടർച്ചകളാണ് നാടുവാഴിത്തത്തിൽ നിന്ന് മുതലാളിത്തത്തിലേക്കുള്ള വഴിയൊരുക്കിയതെന്ന് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. സ്വാഭാവികമായും ഈ മാറ്റം സമൂഹത്തിൽ നിലനിന്നിരുന്ന പരമ്പരാഗത അധികാര ശ്രേണിയെത്തന്നെ ഉലച്ചു. കൊളോണിയൽ നീതിന്യായ വ്യവസ്ഥയുടെ സ്വാധീനമാണ് കൊച്ചിരാജ്യത്ത് 20-ാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ നടന്ന കുറിയേടത്തു താത്രിയുടെ സ്മാർത്ത വിചാരത്തിൽ കാണുന്നതെന്ന് ഡോ. കെ എൻ ഗണേശ് ചൂണ്ടിക്കാട്ടുന്നുണ്ട്.

പെൺവഴിയുള്ള കുടുംബഘടനയും അയവുള്ള വിവാഹരീതിയും (സംബന്ധം) കൊളോണിയൽ ധാർമിക മൂല്യങ്ങൾക്ക് ഉൾക്കൊള്ളാൻ കഴിഞ്ഞില്ല. പത്തൊമ്പതാം നൂറ്റാണ്ടിൽ തിരുവിതാംകൂറിൽ എല്ലാ മത സമുദായങ്ങളിലും കൂടി 56 ശതമാനത്തിലധികം മരുമക്കത്തായികളായിരുന്നു. മലബാറിൽ ഇതിലേറെ പേർ മരുമക്കത്തായികളായിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ച മലയാളികളുടെയും ഈസ്റ്റ് ഇന്ത്യാകമ്പനി മേധാവികളുടെയും താൽപര്യമാണ് 1896 ലെ മലബാർ മാര്യേജ് കമ്മീഷന്റെ മദിരാശി വിവാഹ നിമയത്തിലേക്കും പിന്നീട് 1933 ലെ മദിരാശി മരുമക്കത്തായ നിയമത്തിലേക്കും നയിച്ചത്.

മരുമക്കത്തായത്തിൽ നിന്ന് മക്കത്തായത്തിലേക്കുള്ള മാറ്റം സ്വാഭാവികമായും സ്വത്തിനും തറവാടിനും മേൽ സ്ത്രീകൾക്കുണ്ടായിരുന്ന അവകാശങ്ങളും സുരക്ഷിതത്വവും പൂർണമായും ഇല്ലാതാക്കി. ജാതിമേധാവിത്വം അടിച്ചേൽപ്പിച്ചിരുന്ന നികൃഷ്ടമായ അയിത്താചാരങ്ങൾക്കും അടിമത്തത്തിനു തുല്യമായ ജീവിതാവസ്ഥകൾക്കും എതിരെ പത്തൊമ്പതാം നൂറ്റാണ്ടിലും ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യപകുതിയിലും ഉയർന്ന പ്രതിഷേധങ്ങളും

**തൊഴിൽ**

കേരളത്തിലെ സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തം കഴിഞ്ഞ അമ്പതു വർഷത്തിനിടയിൽ കുത്തനെ കുറഞ്ഞുകൊണ്ടിരിക്കുന്നതായി വിവിധ സെൻസസുകൾ സൂചിപ്പിക്കുന്നു. ഇത് തീർച്ചയായും ആശങ്കാജനകമായ ഒരു വസ്തുതയാണ്. 1961-ൽ 19.7 ശതമാനമായിരുന്ന സ്ത്രീ തൊഴിൽ പങ്കാളിത്തം 1981 ൽ 16.1 ശതമാനമായും 1991 ൽ 15.85 ശതമാനമായും 2001 ൽ 15 ശതമാനമായും ഇടിഞ്ഞു. തൊഴിലില്ലായ്മയ്ക്കൊപ്പം, പരമ്പരാഗത വ്യവസായങ്ങളുടെ തകർച്ച, കൃഷിയിലെ മുരടിപ്പ്, പല പരമ്പരാഗത മേഖലകളിലും വന്ന യന്ത്രവൽക്കരണം, തുടങ്ങി നിരവധി കാരണങ്ങൾ വിദഗ്ധർ ചൂണ്ടിക്കാട്ടുന്നുണ്ട്. (സ്ത്രീപദവി പഠനം, സംസ്ഥാന ആസൂത്രണ ബോർഡ് 2000)

തൊഴിലെടുക്കുന്ന സ്ത്രീകളിൽ നല്ല പങ്കും വരുമാനം കുറഞ്ഞ അസംഘടിത മേഖലകളിലാണ്. തുല്യ ജോലിക്ക് തുല്യവേതനമെന്ന തൊഴിൽ നിയമം അസംഘടിത മേഖലയിൽ വ്യാപകമായി ലംഘിക്കപ്പെടുന്നതായിട്ടാണ് കാണുന്നത്. ഉന്നത വിദ്യാഭ്യാസം നേടിയ പതിനായിരക്കണക്കിന് സ്ത്രീകൾ തങ്ങളുടെ വിദ്യാഭ്യാസ യോഗ്യതയ്ക്കനുസരിച്ചുള്ള തൊഴിൽ ലഭിക്കാത്തതിനാൽ ഏറ്റവും തുഛമായ വരുമാനവും തൊഴിൽ ചൂഷണവും ഉള്ള ചെറുകിട-വൻകിട സ്വകാര്യ സ്ഥാപനങ്ങളിൽ പണിയെടുക്കുന്നുണ്ട്.

സേവന മേഖലയിൽ സംഘടിതവും അസംഘടിതവുമായ തൊഴിലുകളിലേർപ്പെട്ടിരിക്കുന്ന സ്ത്രീകളും നിരവധി പ്രശ്നങ്ങൾ നേരിടുന്നുണ്ട്. വൃത്തിയുള്ള ടോയ്‌ലറ്റ്, വിശ്രമമുറി, ക്രഷെ, യൂണിഫോറം ഉപയോഗിക്കുന്നവർക്ക് അത് മാറ്റാനുള്ള സൗകര്യം, നൈറ്റ് ഷിഫ്റ്റ് ചെയ്യുന്നവർക്ക് യാത്രാ സൗകര്യം സുപ്രീം കോടതിയുടെ ഉത്തരവുപ്രകാരമുള്ള പരാതിപരിഹാര കമ്മിറ്റി (തൊഴിലിടങ്ങളിലെ ലൈംഗിക പീഡനവുമായി ബന്ധപ്പെട്ട്) എന്നിങ്ങനെ പരിഹരിക്കപ്പെടേണ്ടതായ നിരവധി ആവശ്യങ്ങൾ ഉണ്ട്.

സ്വയം തൊഴിൽ സംരംഭങ്ങളിലേർപ്പെട്ടിരിക്കുന്ന സ്ത്രീകളുടെ പ്രശ്നവും അടിയന്തര ശ്രദ്ധ ആവശ്യപ്പെടുന്ന ഒന്നായി മാറിയിട്ടുണ്ട്. ഐ ആർ ഡി പി, മഹിളാ സമാജം, വനിതാ സഹകരണ സംഘം, ചെറുകിട വ്യവസായ പദ്ധതി, അയൽക്കൂട്ടങ്ങൾ തുടങ്ങി സംഘടനാ രൂപങ്ങളിലായി ആയിരക്കണക്കിന് സ്വയം തൊഴിൽ സംരംഭങ്ങൾ കേരളത്തിൽ സ്ത്രീകൾ നടത്തുന്നുണ്ട്. എന്നാൽ ആവശ്യമായ തൊഴിൽ പരിശീലനത്തിന്റെയും അസംസ്കൃത വസ്തുക്കളുടെയും മറ്റും അഭാവവും പ്രാദേശിക കമ്പോളത്തിനപ്പുറത്തേക്ക് മെച്ചപ്പെട്ട ഒരുമാർക്കറ്റിങ് സംവിധാനത്തിന്റെ അപര്യാപ്തതയും ഈ സംരംഭങ്ങൾക്ക് തിരിച്ചടിയാവുകയാണ്.

**പൊതുരംഗം**

വിദ്യാസമ്പന്നരെങ്കിലും, ദീർഘകാലത്തെ പാരമ്പര്യം സാമൂഹ്യ പ്രവർത്തന രംഗത്തവകാശപ്പെടാവുന്ന നിരവധി സ്ത്രീകൾ പഴയ തലമുറകളിലും പുതിയ തലമുറയിലും ഉണ്ടെങ്കിലും കേരളത്തിലെ സ്ത്രീ പൊതുരംഗത്ത്, വിശേഷിച്ച് നേതൃരംഗത്ത് പൊതുവെ അദൃശ്യയാണ്. പൊതുരംഗത്തെ സ്ത്രീയുടെ അദൃശ്യതയുടെ പ്രധാന കാരണം കുടുംബത്തിന

കത്തെ ഉത്തരവാദിത്തങ്ങൾ സ്ത്രീയുടെ ധർമമായി കാണുകയും പൊതുരംഗം (തൊഴിലായാലും മറ്റ് പ്രവർത്തനങ്ങളായാലും) സ്ത്രീയുടെ സ്വാഭാവിക പ്രവർത്തന പരിസരമല്ല എന്ന് ധരിക്കുകയും ചെയ്യുന്ന മൂല്യ ബോധമാണ്. ഒട്ടേറെ മാറ്റങ്ങൾ സംഭവിച്ചിട്ടുണ്ടെങ്കിലും ഇന്നും കേരളത്തിലെ കുടുംബഘടന ജനാധിപത്യപരമല്ല. പുരുഷ കേന്ദ്രീകൃതമായ അധികാര ഘടനയും സ്ത്രീ കേന്ദ്രീകൃതമായ ധർമ സങ്കൽപങ്ങളും ചേർന്ന ഘടന യാണ് കേരളത്തിലെ ഭൂരിപക്ഷം കുടുംബങ്ങളിലും ഇന്നുള്ളത്. വീട്ടിന കത്തും പുറത്തും ഇന്നും നിലനിൽക്കുന്ന അസമമായ സ്ത്രീപുരുഷ പദ വിയാണ് (പുരുഷനെ അപേക്ഷിച്ച് സ്ത്രീയുടെ താഴ്ന്ന പദവി) പൊതുരം ഗത്ത് സ്ത്രീയെ അദൃശ്യയാക്കുന്ന പ്രധാന ഘടകം.

1995 മുതൽ പഞ്ചായത്തീരാജ് നിയമത്തിന്റെ അടിസ്ഥാനത്തിൽ തദ്ദേശ ഭരണ സ്ഥാപനങ്ങളിലേക്കു നടന്ന തെരഞ്ഞെടുപ്പുകളിലൂടെ ആയിരക്കണ ക്കിന് സ്ത്രീകൾ പ്രാദേശിക ഭരണ രംഗത്തെത്തിയിട്ടുണ്ട്. വനിതാ സംവ രണ സീറ്റുകളിൽ നിന്നല്ലാതെ തന്നെ തെരഞ്ഞെടുക്കപ്പെടുന്ന സ്ത്രീക ളുടെ എണ്ണം കഴിഞ്ഞ മൂന്നു തെരഞ്ഞെടുപ്പുകളിൽ (1995, 2000, 2005) ക്രമ മായി വർധിച്ചുവരുന്ന പ്രതീക്ഷ നൽകുന്ന ചിത്രമാണ് കാണുന്നത്.

എന്നാൽ 1957 മുതൽ സംസ്ഥാന അസംബ്ലിയിലേക്കു നടക്കുന്ന പൊതു തെരഞ്ഞെടുപ്പുകളിൽ ഒന്നുപോലും 10 ശതമാനത്തിലധികം സ്ത്രീകൾ തെരഞ്ഞെടുക്കപ്പെട്ടിട്ടില്ല. വനിതാ സംവരണത്തിനായുള്ള ഭരണഘടനാ അവ കാശം സ്ഥാപിച്ചുകിട്ടിയിട്ടില്ല എന്നത് ന്യായമായി വേണമെങ്കിൽ പറയാം. സംവരണ നിയമമില്ലാതെ തന്നെ കൂടുതൽ സ്ത്രീകളെ തെരഞ്ഞെടുപ്പു രംഗത്ത് അണിനിരത്താൻ രാഷ്ട്രീയപാർട്ടികൾക്ക് കഴിയാത്തതെന്തുകൊ ണ്ടാണ്? 1962 ൽ 127 എം എൽ എ മാരിൽ 7 പേരായിരുന്നു സ്ത്രീകളെ ങ്കിൽ 2006-ൽ 141 എം എൽ എമാരിൽ സ്ത്രീകളുടെ എണ്ണം 7 തന്നെയാ ണ്. 1977 ലാകട്ടെ ഒരു വനിതാ എം എൽ എ മാത്രമാണ് കേരള നിയമസഭ യിലുണ്ടായിരുന്നത്. ഇത് രാഷ്ട്രീയ പാർട്ടികളും ബഹുജന പ്രസ്ഥാനങ്ങളും വളരെ ഗൗരവത്തോടെ പരിശോധിക്കേണ്ട ഒന്നാണ്.

സാമൂഹ്യ രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെയും സാംസ്കാരിക സംഘടന കളുടെയും നേതൃത്വത്തിലും സർക്കാരിന്റെ തന്നെ വിവിധ കോർപറേഷനു കളുടെയും ബോർഡുകളുടെയും തലപ്പത്തും വിരലിലെണ്ണാവുന്ന സ്ത്രീകൾ മാത്രമേയുള്ളൂ. ഈ സ്ഥിതി വിവരക്കണക്കുകൾ വ്യക്തമാക്കുന്നത്, കേരള സമൂഹത്തിന്റെ ആൺകോയ്മാ ഘടന തന്നെയാണ്. പ്രബുദ്ധതയും പുരോ ഗമനവും അവകാശപ്പെടുമ്പോൾ തന്നെ സ്ത്രീ പ്രശ്നത്തിൽ പാരമ്പര്യവാ ദത്തെ മുറുകെപ്പിടിക്കുന്നത് കേരള സമൂഹത്തിന്റെ സവിശേഷതയായി ത്തന്നെ കാണാനാകും. വർധിക്കുന്ന ഉപഭോഗ സംസ്കാരവും കേരള സമൂ ഹത്തിന്റെ അഭിരുചികളെത്തന്നെ നിയന്ത്രിക്കുന്ന ശക്തമായ കമ്പോള താൽപര്യങ്ങളും സ്ത്രീക്ക് നൽകുന്ന പ്രതിബിംബമാകട്ടെ തീർത്തും പിന്തി രിപ്പനും. കേരള സമൂഹത്തിൽ ഇന്ന് സ്വീകാര്യത കിട്ടുന്ന മതമൗലിക വാദവും സങ്കുചിതമായ സമുദായ താൽപര്യങ്ങളും സ്വതന്ത്ര വ്യക്തിയെന്ന നിലയി ലേക്കുള്ള സ്ത്രീയുടെ വളർച്ചയ്ക്ക് തടസങ്ങൾ സൃഷ്ടിക്കുന്നുണ്ട്.

കേരള സമൂഹത്തിൽ നിലനിൽക്കുന്ന ആൺകോയ്മ അധികാര ഘടനയെത്തന്നെ തിരുത്താൻ കഴിയുന്ന തരത്തിൽ സ്ത്രീ പ്രശ്നം ചർച്ച ചെയ്യപ്പെടേണ്ടതുണ്ട്. സ്ത്രീനന്മ സമൂഹനന്മയാണെന്നും സ്ത്രീ പ്രശ്നം സാമൂഹ്യ പ്രശ്നമാണെന്നും കരുതുന്ന പുരോഗമന വിശ്വാസികളുടെയും സ്ത്രീ കൂട്ടായ്മകളുടെയും കൂട്ടായ പ്രവർത്തനം ഇതിനാവശ്യമാണ്.

**ഉപസംഹാരം**

കേരളത്തിന്റെ ചരിത്രവും വർത്തമാനവും നൽകുന്ന സ്ത്രീ ചരിത്രം നിരാശയുടേതല്ല. കഴിഞ്ഞ എട്ടുപത്തു നൂറ്റാണ്ടുകൾക്കിടയിൽ കേരളത്തിലെ സ്ത്രീ പദവിയിൽ നാടകീയമായ മാറ്റങ്ങൾ വന്നുകഴിഞ്ഞിരിക്കുന്നു. സ്ത്രീ കേന്ദ്രീകൃതമായ നിരവധി അനാചാരങ്ങൾ അപ്രത്യക്ഷമായിരിക്കുന്നു.

എന്നാൽ നവോത്ഥാന കാലത്തുയർന്ന സാമൂഹ്യ പരിഷ്കരണ പ്രസ്ഥാനങ്ങൾ മുന്നോട്ടുവെച്ച ബൂർഷ്വാ പരിഷ്കരണ അജണ്ടകൾക്കപ്പുറത്ത് സ്ത്രീ സമത്വം സാധ്യമാക്കുന്നതിനുള്ള പ്രവർത്തനങ്ങളിലേക്ക് കേരള സമൂഹം ഇനിയും കടന്നുചെന്നിട്ടില്ല. കേരളത്തിലെ സ്ത്രീയുടെ മെച്ചപ്പെട്ട അവസ്ഥയെക്കുറിച്ച് അഭിമാനിക്കുമ്പോൾ തന്നെ പല കാരണങ്ങളാലും അസമമായിക്കൊണ്ടിരിക്കുന്ന സ്ത്രീപുരുഷ പദവി ബന്ധത്തെക്കുറിച്ച് നാം ആശങ്കപ്പെടേണ്ടതുണ്ടെന്നാണ് വർത്തമാനകാലം നമ്മോടു പറയുന്നത്.

ഭാഗം – 3



# സാംസ്കാരിക രംഗം ചില മുഖങ്ങൾ

സാമൂഹ്യ വികസനത്തിന്റെ ഭാഗമാണ് സാംസ്കാരികതലത്തെ മാറ്റങ്ങൾ ഒരു പ്രദേശത്തെ സാമൂഹ്യ സാമ്പത്തിക മാറ്റങ്ങളുടെ പശ്ചാത്തലത്തിലാണ് സാംസ്കാര മണ്ഡലത്തിന്റെ സ്വഭാവം കൈകാര്യം ചെയ്യേണ്ടത്. ഗ്രന്ഥശാല പ്രസ്ഥാനം, ശാസ്ത്ര സമാഹിത്യ പ്രസ്ഥാനം, നാടക പ്രസ്ഥാനം, സിനിമ, പത്ര മാസികകൾ, കലാസാഹിത്യ രൂപങ്ങൾ, തുടങ്ങി ഒട്ടനവധി മേഖലകളിൽ കേരളം ശ്രദ്ധേയമായ വളർച്ച കൈവരിച്ചിട്ടുണ്ട്. അവയെക്കുറിച്ചുള്ള സമഗ്രമായ അവലോകനത്തിന് മറ്റൊരു ഗ്രന്ഥം തന്നെ വേണ്ടിവരുമെന്നതുകൊണ്ട് അതിന് ഇവിടെ ഒരുമ്പെടുന്നില്ല. സമകാലീന സാംസ്കാരിക ചരിത്രത്തിന്റെ ചില മുഖങ്ങൾ മാത്രമാണ് ഇവിടെ അവതരിപ്പിക്കുന്നത്.

# 2

# മലയാള നാടകം കഴിഞ്ഞ നൂറ്റാണ്ടിൽ

**ഡോ. ആർ ബി രാജലക്ഷ്മി**

മലയാള നാടകം ഇന്നത്തെ അവസ്ഥയിലെത്തിനിൽക്കുന്നത് ബഹുമുഖങ്ങളായ പ്രസ്ഥാനങ്ങളിലൂടെ കടന്നുപോന്നിട്ടാണ്. മലയാള മണ്ണിന്റെ ഗന്ധമോ, മലയാള സംസ്കാരത്തനിമയോ ഉൾക്കൊണ്ടു മാത്രമായിരുന്നില്ല നാടകം വളർന്നത്. ആദ്യഘട്ടത്തിൽ സംസ്കൃത നാടക സ്വാധീനവും തുടർന്ന് തമിഴ് സംഗീതനാടക സ്വാധീനവുമായിരുന്നെങ്കിൽ പിന്നീട് സാമൂഹിക നവോത്ഥാനം ലക്ഷ്യമാക്കിയുള്ള ആശയ പ്രചാരണത്തിന്റെ സ്വാധീനമായിരുന്നു നാടകത്തെ മുന്നോട്ടു നയിച്ചത്. അവിടെനിന്നും ഇബ്സനിസ്റ്റു സങ്കേതത്തിലേക്കും കച്ചവട നാടക പ്രവണതകളിലേക്കും മാറുകയായിരുന്നു, മലയാള നാടകം.

1940 നു ശേഷമാണ് മലയാള നാടകം അമേചർ എന്ന നിലയിൽ നിന്ന് തൊഴിൽ നാടക വേദിയുടെയും (Professional) കച്ചവടനാടകവേദി (Commercial) യും തലത്തിലേക്കു മാറിയത്. സുഘടിത നാടക സങ്കല്പത്തെ അഥവാ ഇബ്സന്റെ യഥാർത്ഥ നാടക സങ്കല്പത്തെ പ്രതിഷ്ഠിച്ച എൻ കൃഷ്ണപ്പിള്ളയുടെ ഭഗ്നഭവനവും, (1942) കന്യകയും (1944) പുളിമാന പരമേശ്വരൻ പിള്ളയുടെ എക്സ്പ്രഷണിസ്റ്റ് രീതിയിലുള്ള 'സമത്വവാദി'യും നാടക വേദിയിൽ നൂതനമായൊരദ്ധ്യായം തുറക്കുകയായിരുന്നു. സി ജെയുടെ '1128 ക്രൈം 27' ഉം 'ആ മനുഷ്യൻ നീ തന്നെ'യും പുതിയൊരാസ്വാദന തലം മലയാളിക്കു സമ്മാനിച്ചു. തെക്ക് നടന്ന ഇത്തരം പ്രവർത്തനങ്ങൾക്ക് സമാന്തരമായി വടക്ക് മലബാർ കേന്ദ്രകലാസമിതിയും ശക്തമായ പ്രവർത്തനം തുടങ്ങി. മാനുഷിക പ്രശ്നങ്ങളെ സാധാരണക്കാരന്റെ ഭാഷയിൽ അവതരിപ്പിച്ചുകൊണ്ട് ഇടശ്ശേരിയുടെ കൂട്ടുകൃഷിയും അവതരണം നടത്തി. കേരളത്തിലെമ്പാടും അങ്ങനെ പാശ്ചാത്യനാടക സമ്പ്രദായങ്ങളുടെ സ്വാധീനവും സാമൂഹിക യാഥാർത്ഥ്യങ്ങളുടെ സമ്മർദ്ദവും ഒന്നിച്ചപ്പോൾ നാടക മേഖലയാകെ സമ്പന്നമാകുകയായിരുന്നു. പക്ഷേ, ഇവിടെയെല്ലാം നാടകത്തിൽ വിഷയത്തിന്റെ ഗൗരവത്തിനാണ് ഊന്നൽ നൽകിയത്. രംഗവേദിയുടെ വളർച്ചയ്ക്കു പിന്നെയും കുറേക്കൂടി സമയമെടുത്തു.

സ്വാതന്ത്ര്യാനന്തര ഘട്ടത്തിലുണ്ടായ ഇന്ത്യൻ ദേശീയ നവോത്ഥാനത്തി

ന്റെയും സാമൂഹിക പരിഷ്കരണ പ്രക്ഷോഭങ്ങളുടെയും അനുരണനങ്ങൾ മറ്റേതു സാഹിത്യത്തേയുമെന്നപോലെ നാടകത്തേയും സ്വാധീനിച്ചിരുന്നു. ഇരുപതുകളിലാരംഭിച്ച സാമൂഹിക പരിഷ്കരണ പ്രസ്ഥാനങ്ങളുടെ തുടർച്ച യായും ആശയപ്രചാരണത്തിന്റെ വളർച്ചയെന്ന നിലയ്ക്ക് ഉടലെടുത്ത IPTA (Indian People's Theatre Association)യുടെ അനുരണനം കേരളത്തിലുമു ണ്ടായി. പില്ക്കാലത്തു പ്രസിദ്ധിയാർജ്ജിച്ച കെ പി എ സിയുടെ ഉദയം ഇതിന്റെ തുടർച്ചയായിരുന്നു.

അമ്പതുകൾ മറ്റൊരു മാറ്റത്തിനു നാന്ദികുറിച്ച കാലഘട്ടമാണ്. കെ പി എ സിയുടെ നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി ഒരു വൻ വിപ്ലവത്തിനു തിരി കൊളുത്തുകയായിരുന്നു. സാഹിത്യത്തിലും സമൂഹത്തിലും അതുണ്ടാക്കിയ കോളിളക്കം ചെറുതായിരുന്നില്ല. 1952 ൽ സോമൻ എന്ന പേരിൽ ഭാസി രചിച്ച നാടകം പിന്നീട് ഭാസി സൂചിപ്പിച്ചപോലെ "നാടക കർത്താവിന്റെ അധികാരാവകാശങ്ങൾ ദുർബലമാവുകയും അതൊരു പ്രസ്ഥാനത്തിന്റേ താവുകയും ചെയ്തു. സ്റ്റേജിൽ വന്നപ്പോൾ പുസ്തകത്തിൽ നിന്നും കൂടു തലായി പല രംഗങ്ങളും വന്നു; പലതും വെട്ടിക്കുറച്ചു എന്നു മാത്രമല്ല അണി യറയ്ക്കകത്തു നിർത്തിയിരുന്ന കഥാപാത്രത്തെ വിദഗ്ധമായിത്തന്നെ രംഗ ത്തുകൊണ്ടുവന്നു."

ആദ്യത്തെ വിപ്ലവ രാഷ്ട്രീയ നാടകമെന്നു വിശേഷിപ്പിക്കാവുന്ന പാട്ട ബാക്കിക്കും കൂട്ടുകൃഷിക്കും ശേഷം എടുത്തുപറയാവുന്ന ഒട്ടേറെ സവി ശേഷതകളുള്ള നാടകമായിരുന്നു കമ്മ്യൂണിസ്റ്റാക്കി. കേവലവും പ്രത്യക്ഷ വുമായ വിപ്ലവ പ്രചരണമായിരുന്നില്ല ഈ നാടകത്തിന്റെ ലക്ഷ്യം. വിപ്ലവാ ശയങ്ങളോടൊപ്പം സമൂഹത്തിന്റെ, സാമൂഹിക ജീവിതത്തിന്റെ രാഷ്ട്രീയവും കൂടി ഇതിൽ സമന്വയിപ്പിക്കുകയായിരുന്നു. അതുകൊണ്ടുതന്നെ സംഘ ടിത തൊഴിലാളി കർഷകാദി വിഭാഗങ്ങളെ മാത്രമല്ല സാധാരണക്കാരായ ആസ്വാദക സമൂഹത്തേയും ആവേശം കൊള്ളിക്കുവാൻ ഇതിനു കഴിഞ്ഞി രുന്നു. കലാമൂല്യവും രഷ്ട്രീയ ബോധവും ഒത്തിണങ്ങിയ നാടകമായിരുന്നു കമ്മ്യൂണിസ്റ്റാക്കി എന്നു സാരം.

മേൽപ്പറഞ്ഞതു മാത്രമല്ല അമ്പതുകളുടെ പുതുമ; ക്ലാസിക്കൽ സംഗീ തത്തിന്റെ സ്ഥാനത്ത് നാടോടി നാടകങ്ങൾ കടന്നുവന്നു. കഥാപാത്രവും സമൂഹവും തമ്മിലുള്ള സാദൃശ്യം വർദ്ധിച്ചു. ഇബ്സനിസത്തിന്റേയും മറ്റു മുൻകാല നാടക സങ്കേതങ്ങളുടെയുമെല്ലാം സ്വീകാര്യമായ ഘടകങ്ങൾ ഒന്നു ചേർന്ന് ഒരു നവീന സങ്കൽപ്പം പ്രത്യക്ഷമായി. രാഷ്ട്രീയ പ്രത്യയ ശാസ്ത്ര ങ്ങളിൽ കുരുക്കിയിട്ട് വിപ്ലവ വീര്യം മാത്രം വിളമ്പുന്നതിനപ്പുറം സംഗീത ത്തിന്റെ വൈകാരികതയും ജീവസ്പന്ദവും കാല്പനികതാളവും ഇഴുകിച്ചേ രുന്ന ഈ പുതിയ രീതി മലയാളികളെ ആവേശം കൊള്ളിക്കുകയായിരു ന്നു. സാമൂഹിക പ്രശ്നങ്ങളെ വിമർശബുദ്ധിയോടെ അവതരിപ്പിച്ചുവെന്ന താണ് ഭാസിയുടെ നാടകങ്ങൾക്കു ലഭിച്ച അംഗീകാരം. ആസ്വാദകർക്കു സുപരിചിരായ കഥാപാത്രങ്ങളും സംഭവപരമ്പരകളും ചേർത്തപ്പോൾ ഭാസിക്ക് തന്റെ ആധിപത്യം സ്ഥാപിക്കാൻ വിഷമമുണ്ടായില്ല. തുടർന്നവത രിപ്പിച്ച അദ്ദേഹത്തിന്റെ മുടിയനായ പുത്രൻ, സർവ്വേക്കല്ല്, മൂലധനം, കൂട്ടു

കുടുംബം, ശരശയ്യ തുടങ്ങിയവയും വമ്പിച്ച ജനപ്രീതിയാർജ്ജിച്ചു.

മധ്യ തിരുവിതാംകൂറിൽ എറണാകുളത്ത് പി ജെ ആന്റണിയുടെ പ്രതിഭാ തീയേറ്റേഴ്സും കോട്ടയത്ത് കേരള തീയേറ്റേഴ്സും വടക്ക് മലബാർ കേന്ദ്ര കലാ സമിതിയും കൂടി പ്രവർത്തനസജ്ജമായപ്പോൾ കേരളമൊട്ടാകെ ഉണർവ്വിന്റെ കാലമായി. എരൂർ വാസുദേവിന്റെ 'ജീവിതം അവസാനിക്കുന്നില്ല' അദാമിന്റെ 'സന്തതികൾ', പൊൻകുന്നം വർക്കിയുടെ 'വിശറിക്കു കാറ്റുവേണ്ട,' 'സ്വർഗം നാണിക്കുന്നു' എന്നിവയും ചെറുകാടിന്റെ 'നമ്മളൊന്ന്' എസ് എൽ പുരത്തിന്റെ 'ഒരാൾകൂടി കള്ളനായി'യുമൊക്കെ ഏതാണ്ട് കമ്മ്യൂണിസ്റ്റാക്കിയുടെ പാത പിന്തുടർന്ന നാടകങ്ങളാണ്. നാടകം അമേച്വറിൽ നിന്ന് പ്രൊഫഷണലും കൊമേഴ്സ്യലുമായി മാറുന്നത് ഇക്കാലത്തിന്റെ സവിശേഷതയാണ്. ഇതോടൊപ്പം ഗ്രാമീണ ജീവിതത്തിന്റെ കരുത്തും ഉൾത്തുടിപ്പും രംഗവേദിയുടെ അർത്ഥപൂർണ്ണമായ ചലനങ്ങൾക്ക് വഴിയൊരുക്കുകയും ചെയ്തു.

1950–57 തെക്കൻ തിരുവിതാംകൂറിലും മലബാറിലും അമച്വർ നാടകവേദി വികാസം പ്രാപിക്കുന്നു. തെക്ക് ടി എൻ ഗോപിനാഥൻ നായർ ശ്രദ്ധേയനാകുന്നത് ഇക്കാലത്താണ്. ചിത്തിരതിരുനാൾ ഗ്രന്ഥശാലാ വാർഷികവും, രാജാവിന്റെ തിരുനാളാഘോഷവും ടി എൻ ന്റെ വളർച്ചയ്ക്ക് കരുത്തേകി. ഇബ്സനിസ്റ്റു സങ്കേതത്തിൽ നാടക രചന നടത്തിയവരുടെ ഒരു നീണ്ട നിരതന്നെ അക്കാലത്തുണ്ടായിരുന്നു. കൈനിക്കരയുടെ അഗ്നി പഞ്ജരം (1954), വിധി മണ്ഡപം (1955), യവനിക (1953) കൃഷ്ണപ്പിള്ളയുടെ 'അനുരഞ്ജനം,' 'അഴിമുഖത്തേക്ക്', സി ജെയുടെ 'ക്രൈം,' 'ആ മനുഷ്യൻ നീ തന്നെ,' സി എൻ ശ്രീകണ്ഠൻ നായരുടെ 'നഷ്ടക്കച്ചവടം' (1957) ജി ശങ്കരപ്പിള്ളയുടെ 'സ്നേഹദൂതൻ' (1950) 'വിവാഹം സ്വർഗ്ഗത്തിൽ' (1958) എം ഗോവിന്ദന്റെ 'ചെകുത്താനും മനുഷ്യരും' (1959) സി എൽ ജോസിന്റെ 'വേദനയുടെ താഴ്വരയിൽ' (1959) ടി എൻ ഗോപിനാഥൻ നായരുടെ 'മൃഗം' തുടങ്ങി പേരെടുത്തു പറയാവുന്ന ഒട്ടനവധി നാടകങ്ങൾ ഇക്കൂട്ടത്തിൽ പെടുന്നു.

വടക്ക് മലബാർ കേന്ദ്രകലാസമിതിയുടെ പ്രവർത്തനങ്ങളും ശക്തമായ കാലമാണത്. നാടകൃത്തുക്കളോ നടന്മാരോ മാത്രമല്ല ഒട്ടനവധി സാംസ്കാരിക പ്രവർത്തകരും ഈ സമിതിയെ പരിപോഷിപ്പിച്ചു. തിക്കോടിയന്റെ ജീവിതം, പ്രസവിക്കാത്ത അമ്മ, നിരാഹാര സമരം, പഴയ ബന്ധം, കന്യാദാനം, ഉറൂബിന്റെ മണ്ണും പെണ്ണും, തീ കൊണ്ടു കളിക്കരുത്, ചെറുകാടിന്റെ അടിമത്തം, സ്നേഹ ബന്ധങ്ങൾ മനുഷ്യ ഹൃദയങ്ങൾ, ജന്മഭൂമി, കെ ടി മുഹമ്മദിന്റെ കറവറ്റ പശു, ഇതു ഭൂമിയാണ്, മനുഷ്യൻ കാരാഗൃഹത്തിലാണ്, ചുവന്ന ഘടികാരം, ഇ കെ അയമുവിന്റെ 'ജ്ജ് നല്ലൊരു മനിസനാകാൻ നോക്ക്' തുടങ്ങി ഒട്ടനവധി നാടകങ്ങൾ അക്കാലത്ത് നാടകോത്സവങ്ങളുടെ പേരിലോ അല്ലാതെയോ ഉണ്ടായി. നാടക പ്രവർത്തകരും സാംസ്കാരിക പ്രവർത്തകരും ഗ്രന്ഥശാലാ പ്രസ്ഥാനത്തിന്റെ പ്രചാരകരുമൊക്കെയായി കലാസമിതി പ്രസ്ഥാനം ഉത്തരോത്തരം വളർന്നു. മലബാർ കേന്ദ്രകലാസമിതിയിലൂടെ ഊർജം ഉൾക്കൊണ്ട കെ ടി തന്റെ പ്രതിഭാവിലാസത്തെ പിന്നീട് പ്രൊഫഷണൽ രംഗത്തേയും നയിക്കുകയുണ്ടായി.

നരേന്ദ്രപ്രസാദിന്റെ സൗപർണ്ണിക, വയലാ വാസുദേവൻ പിള്ളയുടെ സുവർണ്ണ രേഖ രഘുവിന്റെ നാടകയോഗം, ജോസ് ചിറമ്മലിന്റെ കൾട്ട്, ജനാർദ്ദനന്റെ കളിക്കൂട്ടം തുടങ്ങിയ സമിതികളുടെ ലക്ഷ്യം അതായിരുന്നു. 1977 ൽ സംഘടിപ്പിക്കപ്പെട്ട അഖിലേന്ത്യാ നാടകോത്സവവും സ്കൂൾ ഓഫ് ഡ്രാമയുടെ പ്രവർത്തനങ്ങളും ഇവയ്ക്കു പ്രചോദനമായി.

**സ്കൂൾ ഓഫ് ഡ്രാമ**

കോഴിക്കോട് സർവ്വകലാശാലയുടെ കീഴിൽ 1977 ൽ ആരംഭിച്ച ഒരു നാടക ഗവേഷണ പഠന സ്ഥാപനമാണിത്. പ്രായോഗിക പഠനത്തിന് ഊന്നൽ നൽകുന്ന പാഠ്യപദ്ധതിയാണിവിടെയുള്ളത്. ശിക്ഷണം നൽകി നാടകകലയെ വളർത്തിയെടുക്കാമെന്ന ശങ്കരപ്പിള്ളയുടെ സ്വപ്നം വേണ്ടത്ര സാക്ഷാത്കരിക്കാൻ ഈ സ്ഥാപനത്തിനു കഴിഞ്ഞുവോ എന്ന് വിലയിരുത്തേണ്ടതാണ്.

സ്കൂൾ കോളേജ് തലത്തിലുള്ള മത്സരങ്ങളും ക്യാമ്പസ് തീയേറ്ററുകളും ഉത്ഭവിക്കുന്നതും എഴുപതുകളുടെ അവസാനഘട്ടത്തിലാണ്. നാളെക്കു വേണ്ടി പുതുചൈതന്യം കരുപ്പിടിപ്പിക്കാനുള്ള ശ്രമത്തിന്റെ ഭാഗമായതിനെ കണക്കാക്കിയിരുന്നു.

എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ സ്കൂൾ ഓഫ് ഡ്രാമയ്ക്കോ, ഇത്തരം സംരംഭങ്ങൾക്കോ നാടകത്തിന്റെ പിന്നോട്ടു പോക്കിനെ പിടിച്ചുനിർത്താനായില്ല. പ്രതീക്ഷകൾക്കു മങ്ങലേൽപ്പിച്ച ഘട്ടമാണ് തുടർന്നുള്ള വർഷങ്ങൾ. നാടകക്കളരിയുടെ ലക്ഷ്യം പൂർത്തീകരിക്കാനായില്ല. മുൻ ദശകങ്ങളിലെന്നപോലെ അമച്വറും പ്രൊഫഷണലും കൊമേഴ്സ്യലുമൊക്കെയായി നാടകം അതിന്റെ ചിട്ടപ്പടിക്ക് അവതരിപ്പിക്കപ്പെട്ടു പോന്നു. അവതരിപ്പിക്കപ്പെട്ട നാടകങ്ങളുടെയെല്ലാം സാഹിത്യം ലഭ്യമല്ല. നാടകം പ്രസിദ്ധീകരണക്കാർ ഏറ്റെടുക്കാറുമില്ല. പ്രൊഫഷണൽ നാടകസംഘങ്ങളാണ് കേരളത്തിൽ നാടകം ജീവിക്കുന്നുണ്ടെന്ന് വിളിച്ചറിയിക്കുന്നത്. നൂറുകണക്കിനു സമിതികൾ ഈ രംഗത്ത് പ്രവർത്തിക്കുന്നുണ്ട്. എന്നാൽ പരമ്പരാഗത രീതിയിൽ നിന്നു ഭിന്നമായി പറയത്തക്ക പുതുമയൊന്നും ഈ സമിതികൾക്കു സമർപ്പിക്കാൻ കഴിയുന്നില്ലെന്നാണ് വാസ്തവം.

ജിയുടെ നാടകക്കളരിയും കാവാലത്തിന്റെ തനതു പ്രസ്ഥാനവുമാണ് ഇബ്സനിസത്തിനു ശേഷം എടുത്തു പറയാവുന്ന ചില ചലനങ്ങൾ മലയാള നാടകവേദിയിലുണ്ടാക്കിയിട്ടുള്ളത്. പരീക്ഷണങ്ങൾ പലവിധം അതിനുശേഷവും ഇന്നും തുടരുന്നുണ്ട്.

ഇതിവൃത്തത്തേക്കാൾ രംഗഭാഷയിലും സാങ്കേതികത്വത്തിലും ഊന്നൽ നൽകുന്നതാണ് പുതിയ രീതി. സ്കൂൾ ഓഫ് ഡ്രാമയുടെ ശിക്ഷണത്തിന് ഒരു മികച്ച നാടക സൃഷ്ടിക്കുള്ള കരുത്ത് നാടക പ്രവർത്തകരിലധികം പേർക്കും നൽകാൻ കഴിയുന്നില്ല. അത് ശിക്ഷണത്തിന്റേയോ പഠിതാവിന്റേയോ മാത്രം കുറവാണെന്നു തോന്നുന്നില്ല. തങ്ങൾ പഠിച്ച പാഠങ്ങൾക്കൊപ്പം ജീവിതത്തേയും ചുറ്റുപാടുകളേയും സമന്വയിപ്പിക്കാനും അതിനെ ജനകീയമാക്കാനും എന്തുകൊണ്ടോ കഴിയുന്നില്ല. മാസങ്ങൾ വേണ്ടിവരുന്ന പരിശീലനത്തിനുള്ള അസൗകര്യം മികച്ച സ്ക്രിപ്റ്റിന്റെ അഭാ

വം, കുറഞ്ഞ പ്രയത്നത്തിൽ കൂടുതൽ പണം കിട്ടുന്ന ചാനലുകളുടെ സ്വാധീനം, നടീനടന്മാരുടെ അഭാവം, സ്ഥിരം സജ്ജീകരണങ്ങളുള്ള നാടകവേദിയുടെ അഭാവം ഇങ്ങനെ എണ്ണിയാൽ തീരാത്ത പ്രശ്നങ്ങളാണു ഒട്ടെങ്കിലും നാടക താത്പര്യമുള്ളവരെ വലയ്ക്കുന്നത്. ഇതിനൊരു പരിഹാരം ഉണ്ടാകേണ്ടത് നാടക പ്രസ്ഥാനത്തിന്റെയും പ്രവർത്തകരുടേയും ആവശ്യമാണ്.

### മലയാള നാടകത്തിന്റെ വർത്തമാനം

അരനൂറ്റാണ്ടുകാലത്തെ നാടകത്തെക്കുറിച്ചു പറയുമ്പോൾ വർത്തമാന കാലത്ത് സംഭവിച്ചുകൊണ്ടിരിക്കുന്ന ചില അർത്ഥവത്തായ സംരംഭങ്ങളെ കൂടി പരിഗണിക്കാതിരിക്കാനാവില്ല. അതിലൊന്ന് മലയാള നാടകവേദിയിലെ സ്ത്രീ സാന്നിദ്ധ്യമാണ്. ഈ രംഗത്ത് സ്ത്രീകൾ പൊതുവെ പിന്നോക്കമാണെങ്കിലും സംവിധാനരംഗത്തേക്ക് ചിലർ കടന്നുവന്നിട്ടുണ്ടെന്നത് ആശ്വാസകരമാണ്. തിരുവനന്തപുരത്തെ അഭിനേത്രീ, നിരീക്ഷ എന്നീ ഗ്രൂപ്പുകൾ ഈ രംഗത്ത് ശ്രദ്ധേയമാകുന്നുണ്ട്. 1998 ലെ അമച്വർ നാടക മത്സരത്തിൽ ദേവശിലകൾ സംവിധാനം ചെയ്ത ശ്രീലതക്ക് സംവിധാനത്തിനും അഭിനയത്തിനും രണ്ടാം സമ്മാനം ലഭിച്ചു. സജിത സംവിധാനം ചെയ്ത 'ബ്യൂട്ടി പാർലർ' പ്രമേയത്തിലും അവതരണത്തിലും പുതുമ പുലർത്തി. ഇനിയും പല വനിതാ ഗ്രൂപ്പുകളും പ്രവർത്തിക്കുന്നുണ്ടാകാമെങ്കിലും അവരുടെ വിശദ വിവരങ്ങൾ അറിയാൻ കഴിയുന്നില്ലെന്ന വലിയ പരിമിതിയും നിലനിൽക്കുന്നുണ്ട്. കേരളത്തിൽ ഇടയ്ക്കിടെ കോട്ടയത്തും കൂത്താട്ടുകുളത്തും തിരുവനന്തപുരത്തുമൊക്കെ നടന്ന സ്ത്രീ നാടക ക്യാമ്പാണ് ഇവയ്ക്കൊക്കെ പ്രചോദനം. തൃശൂരു വെച്ചു നടന്ന സ്ത്രീ നാടകപണിപ്പുര വിവിധ ഭാഷകളിലെ സ്ത്രീപക്ഷനാടകങ്ങൾ കാണാനൊരവസരമായിരുന്നു. കേരളത്തേക്കാൾ കേരളത്തിനു വെളിയിൽ നാടക സംവിധാനം ചെയ്യുന്ന മലയാളിയായ ഷൈലജ നാഷണൽ സ്കൂൾ ഓഫ് ഡ്രാമയുടെ ഉല്പന്നമാണ്. പക്ഷേ ഇവയൊക്കെ വിരലിലെണ്ണാൻ മാത്രം.

ആശയ പ്രചാരണത്തിന് ഏറെ സഹായിക്കുന്ന ഒരവതരണ രീതി എന്ന നിലയിൽ എൺപതുകളിലും അതിനു ശേഷവും ഏറെ ശ്രദ്ധിക്കപ്പെട്ടിരുന്ന ഒരു കലയാണ് തെരുവുനാടകങ്ങൾ. എന്നാൽ എന്തിനും ഏതിനും തെരുവുനാടകമെന്ന നില വന്നപ്പോൾ അതിന്റെ പ്രസക്തി നഷ്ടമായി. ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ കലാജാഥയിലെ തെരുവുനാടകങ്ങൾ ഏറെ ശ്രദ്ധിക്കപ്പെട്ടവയായിരുന്നു. ദേശാഭിമാനി സ്റ്റഡി സർക്കിൾ, കെ എസ് ടി എ , എസ് എഫ് ഐ തുടങ്ങിയ സംഘടനകളും ഈ രംഗത്ത് ചില സംഭാവനകൾ നൽകിയിട്ടുണ്ട്.

### കുട്ടികളുടെ നാടകവേദി

ഇന്ന് ഏറെ പ്രതീക്ഷയ്ക്കു വക നൽകുന്ന ഒരു വിഭാഗമാണിത്. നമ്മുടെ കേരളത്തിന്റെ വിവിധഭാഗങ്ങളിൽ കുട്ടികൾക്കായി നടത്തുന്ന നാടക ക്യാമ്പുകളും പഠന ക്ലാസുകളും ഈ രംഗത്തെ മികവുറ്റതാക്കുന്നുണ്ട്. കുട്ടികളെക്കൊണ്ട് വലിയവർ കളിപ്പിക്കുന്നതല്ല കുട്ടികളുടെ നാടകമെന്നും അവരുടെ മനസ്സിൽ നിന്ന്, കൂട്ടായ്മയിൽ നിന്ന് ഉരുത്തിരിയേണ്ടതാണെന്ന യാഥാർത്ഥ്യം

അംഗീകരിക്കപ്പെട്ടിട്ടുണ്ട്. അതനുസരിച്ചുള്ള നാടകങ്ങളും ഉണ്ടാകുന്നുണ്ട്. ഇതിനായി ആദ്യം രൂപം കൊണ്ടത് ശങ്കരപ്പിള്ള സ്ഥാപിച്ച രംഗപ്രഭാതാണ്. തൃശൂരെ രംഗചേതനയും വിതുരയിലെ നാടകക്കൂട്ടവും മറ്റും പിന്നാലെ പ്രവർത്തനമാരംഭിച്ച നാടക വേദികളാണ്. കണ്ണൂരിൽ ജില്ലാ പഞ്ചായത്തു തന്നെ കുട്ടികൾക്കായി ഒരു തിയേറ്റർ എന്നൊരു ഉദ്യമം ആരംഭിച്ചത് ശുഭോദർക്കമാണ്.

ഏതു മാധ്യമവും കാലോചിതമായ മാറ്റങ്ങൾക്ക് വിധേയമാകാറുണ്ട്. നാടകം പോലെ ജനകീയമായ ഒരു കല ജനങ്ങളിൽ നിന്ന് അകന്നുപോകാൻ അനുവദിച്ചുകൂടാ. ഒരു കാലത്ത് നാടകം ഒരു സമൂഹത്തെ ഒന്നാകെ നിയന്ത്രിക്കുന്ന തലത്തിലേക്ക് ഉയർന്നുനിന്നിരുന്നു. ജനങ്ങളുടെ പ്രശ്നങ്ങൾ നാടകകൃത്തുക്കൾ ഏറ്റെടുത്തിരുന്നു. എന്തുകൊണ്ടാണ് വി ടിയും കെ ദാമോദരനും, ഇടശ്ശേരിയും ഭാസിയും ചെറുകാടുമൊക്കെ ഇന്നും നമ്മളിൽ ജീവിക്കുന്നത്. തങ്ങളുടെ നാടകത്തിലൂടെ അവർ ചരിത്രം സൃഷ്ടിക്കുകയായിരുന്നു. അഥവാ അവർ ചരിത്രമായി മാറുകയായിരുന്നു. കാരണം അവർക്ക് നാടകം ജീവിതമായിരുന്നു. ജന്മിത്തത്തെ അവസാനിപ്പിക്കേണ്ടത് അവരുടെ കൂടി ആവശ്യമായിരുന്നു. നടനും പ്രേക്ഷകനും ഒന്നാകുന്ന നിമിഷങ്ങൾ, ജന്മിവേഷം കെട്ടിയ നടനെ കൈയേറ്റം ചെയ്യാൻ പ്രേക്ഷകർ വേദിയിൽ ചാടിക്കയറിയ നിമിഷങ്ങൾ ഒക്കെ അക്കാലത്തെ സവിശേഷതയായിരുന്നു. എഴുത്തുകാരന്റെ ഊർജ്ജം സമൂഹമായിരുന്നു. സമൂഹത്തിന്റെ പിടച്ചിൽ അവർ തൂലികയിൽ പകർത്തി.

എന്നാൽ ഇത്തരത്തിലൊരു പിന്മടക്കമല്ല ഉദ്ദേശിക്കുന്നത്. ഇന്നെന്താ നമുക്ക് നീറുന്ന പ്രശ്നങ്ങളില്ലേ? മാറിവരുന്ന സാമൂഹിക സാംസ്കാരിക ജീവിതചര്യകളും അവയുണ്ടാക്കുന്ന എത്രയെത്ര പ്രശ്നങ്ങളും നമുക്കു മുന്നിലുണ്ട്. അടിച്ചമർത്തപ്പെടുകയും ചൂഷണം ചെയ്യപ്പെടുകയും ചെയ്യുന്ന സ്ത്രീത്വം, ഏകാന്തതയുടെയും വിശപ്പിന്റെയും തീവ്ര ദുഃഖം പേറുന്ന വാർദ്ധക്യം, അജ്ഞാത ശക്തികളിൽ ഞെരിഞ്ഞമരുന്ന ശൈശവ ബാല്യങ്ങൾ, പിച്ചിച്ചീന്തപ്പെടുന്ന കൗമാരം-ഇനിയുമെത്രയെത്ര പ്രശ്നങ്ങൾ! നഷ്ടപ്പെടുന്ന മൂല്യബോധത്തെ തിരിച്ചുപിടിക്കാൻ തൂലികയ്ക്കാകുമോ? വർത്തമാന കാല ദുരന്തങ്ങൾ കണ്ടിട്ടും കാണാതെ കേൾക്കാതെ ചലിക്കാതെ അവരിൽ ഒരാളായി മാറാതെ അകന്നു നിൽക്കുന്ന ഒരു കലയ്ക്കും -നാടകത്തിനു പ്രത്യേകിച്ച് എന്തു സാങ്കേതിക മികവുണ്ടെന്നു കൊട്ടിഘോഷിച്ചാലും നിലനിൽക്കാനാവില്ല. എന്തു വില കൊടുത്തും നാടകത്തിനു നഷ്ടമായിക്കൊണ്ടിരിക്കുന്ന ജനകീയത തിരിച്ചുപിടിക്കണം. അതിന് ശങ്കരപ്പിള്ള സൂചിപ്പിക്കും പോലെ എഴുത്തുകാരൻ നടൻ പ്രേക്ഷകൻ ഈ ത്രിത്വത്തിന്റെ സമന്വയമുണ്ടാകണം. അതെങ്ങനെ സാധ്യമാക്കാമെന്നതിന്റെ ഉത്തരം കണ്ടെത്തേണ്ടത് ഒറ്റയ്ക്കല്ല മൂവരും ചേർന്ന സമൂഹമാണ്. അല്ലാതെ പരസ്പരം പഴിചാരിക്കൊണ്ടല്ല.

# 3

# സിനിമ
# മലയാള മനസ്സിന്റെ കണ്ണാടി

വി കെ ജോസഫ്

കേരള സംസ്ഥാനം 1956 ൽ രൂപം കൊണ്ടപ്പോൾ ഒൻപത് മലയാള ചലച്ചിത്രങ്ങൾ പിറന്നു കഴിഞ്ഞിരുന്നു. 1899 ലാണ് ലൂമിയർ ചിത്രങ്ങളെ അനുകരിച്ചുള്ള ചില ലഘുചിത്രങ്ങളുടെ നിർമിതിയിലൂടെ ഇന്ത്യയുടെ ചലച്ചിത്ര ചരിത്രം ആരംഭിക്കുന്നത്. 1919 ൽ തമിഴിൽ നടരാജ മുതലിയാർ 'കീചക വധം' എന്നൊരു കഥാചിത്രം നിർമിച്ചു. വീണ്ടും ഒരു ദശകം കൂടെ കഴിഞ്ഞാണ് ആദ്യമലയാള സിനിമ പിറക്കുന്നത്. 1928 ൽ ജെ സി ദാനിയൽ നിർമിച്ച 'വിഗതകുമാരൻ.' അങ്ങനെ മലയാളത്തിലെ ആദ്യത്തെ നിർമാതാവും ആദ്യത്തെ തിരക്കഥാകൃത്തും ആദ്യത്തെ അഭിനേതാവും ആദ്യത്തെ സംവിധായകനും ആയി ദാനിയേൽ ചരിത്രത്തിൽ സ്ഥാനം പിടിച്ചു. 1928 ൽ ഈ നിശ്ശബ്ദ ചിത്രം പുറത്തിറങ്ങുമ്പോൾ ലോക സിനിമ നിശ്ശബ്ദ ക്ലാസിക്കുകളുടെ വാചാലമായ ചലച്ചിത്ര സ്വഭാവം കൊണ്ട് ചലച്ചിത്രത്തിന്റെ ഭാഷയും വ്യാകരണവും സൗന്ദര്യ ശാസ്ത്ര നിയമങ്ങളും  വികസിപ്പിച്ചു കഴിഞ്ഞിരുന്നു. 1931 ആയതോടെ  ഇന്ത്യൻ സിനിമയും സംസാരിച്ചു തുടങ്ങി. അക്കൊല്ലമാണ് മലയാളത്തിൽ ഒരു നിശ്ശബ്ദ ചിത്രം കൂടെ പിറന്നത്. നാഗർകോവിൽകാരനായ സുന്ദർരാജ് സി വി രാമൻപിള്ളയുടെ പ്രസിദ്ധ ചരിത്രനോവലിനെ അവലംബിച്ച് നിർമിച്ച മാർത്താണ്ഡവർമയാണ് ഈ ചിത്രം.

ഹിന്ദിയിലും തമിഴിലും 1931 ൽ തന്നെ സിനിമകൾ സംസാരിച്ചുതുടങ്ങിയെങ്കിലും 1938 ൽ നിർമിക്കപ്പെട്ട ബാലനിലൂടെയാണ് മലയാള സിനിമ ശബ്ദിച്ചു തുടങ്ങിയത്. സേലത്തെ മോഡേൺ തിയേറ്റേഴ്സ് ഉടമയായ ടി ആർ സുന്ദരമായിരുന്നു നിർമാതാവ്. നൊട്ടാണിയായിരുന്നു സംവിധായകൻ. 1940 ൽ 'ജ്ഞാനാംബികയും' അടുത്ത കൊല്ലം 'പ്രഹ്ലാദനും' നിർമിക്കപ്പെട്ടു. പിന്നീട് നീണ്ട ആറുവർഷക്കാലം മലയാള സിനിമയ്ക്ക് വന്ധ്യതയുടെ കാലമായിരുന്നു. അഞ്ചാമത്തെ ചിത്രമായ 'പ്രഹ്ലാദനാണ്' മലയാളത്തിലെ ആദ്യ പുരാണ ചിത്രം. വീണ്ടും പതിനഞ്ചോളം വർഷങ്ങൾക്ക് ശേഷമാണ് ഒരു പുരാണ കഥ സിനിമയാകുന്നത്.

1951 ൽ പുറത്തുവന്ന 'ജീവിതനൗക' എല്ലാ ബോക്സോഫീസ്





റിക്കോർഡുകളും തകർത്തെറിഞ്ഞു. ഏറ്റവും കൂടുതൽ ദിവസം പ്രദർശിപ്പിച്ച മലയാള ചലച്ചിത്രം എന്ന ജീവിതനൗകയുടെ റിക്കാർഡ് നാലു ദശകങ്ങൾക്കു ശേഷം മാത്രമാണ് തകർക്കപ്പെട്ടത്. തിരുവനന്തപുരം നഗരത്തിൽ മാത്രം 284 ദിവസം ജീവിതനൗക പ്രദർശിപ്പിച്ചു.

### സാഹിത്യവുമായുള്ള ബന്ധം

ടി കെ പരീക്കുട്ടിയുടെ ഉടമസ്ഥതയിലുള്ള ചന്ദ്രതാര പ്രൊഡക്ഷൻസ് 1954 ൽ നിർമിച്ച 'നീലക്കുയിൽ' അന്നോളമുള്ള മലയാള സിനിമയിൽ നിന്നും വ്യത്യസ്തമായ ഒന്നായിരുന്നു. ഉറൂബിന്റെ കഥ അടിസ്ഥാനമാക്കി പി ഭാസ്കരനാണ് ചിത്രത്തിന്റെ സംവിധാനം നിർവഹിച്ചത്. പിൽക്കാല സിനിമാ ചരിത്രത്തിൽ ശക്തരായിത്തീർന്ന രാമു കാര്യാട്ട്, പി ഭാസ്കരൻ, വിൻസെന്റ്, സത്യൻ തുടങ്ങിയവരെ ഈ സിനിമയാണ് കൈപിടിച്ചാനയിച്ചത്. നീലക്കുയിൽ രൂപപരമായി, ലോകസിനിമയിലെ മാറ്റങ്ങൾ അറിഞ്ഞ ഒന്നല്ലെങ്കിലും, അന്നുവരെയുള്ള ചിത്രങ്ങളുടെ കൃത്രിമാന്തരീക്ഷത്തിന്റെ പിടിയിൽ നിന്ന് വിടുതൽ നേടിക്കൊണ്ട് കേരളീയാന്തരീക്ഷത്തിലേക്കും സ്വാഭാവിക കഥാസന്ദർഭങ്ങളിലേക്കും സിനിമയെ നയിക്കുന്ന ഒന്നായി മാറി. മലയാളത്തിന് ആദ്യത്തെ അവാർഡ് വാങ്ങിത്തന്നതും ഈ സിനിമ തന്നെ.

കേരളപ്പിറവിയുടെ ഘട്ടത്തിൽ 1955 ലും 1956 ലുമായി പുറത്തിറങ്ങിയ 'ന്യൂസ്പേപ്പർബോയിയും' 'രാരിച്ചൻ എന്ന പൗരനു'മാണ് ചലച്ചിത്രത്തിന്റെ സ്വന്തമായ ശൈലിയുടെ അന്വേഷണത്തിന് തുടക്കമിട്ടത്. അവയുടെ പ്രമേയവും സാമൂഹ്യ പ്രാധാന്യമുള്ളതായിരുന്നു. നേരത്തെ സൂചിപ്പിച്ച അക്കാലത്തെ കേരളീയ സമൂഹത്തിന്റെ രാഷ്ട്രീയ-സാംസ്കാരിക പരിതസ്ഥിതി സിനിമകളുടെ പ്രമേയങ്ങളെ ആഴത്തിൽ സ്വാധീനിക്കുകയുണ്ടായി. 'വിശപ്പിന്റെ വിളി,' 'രണ്ടിടങ്ങഴി,' 'മുടിയനായ പുത്രൻ' തുടങ്ങിയവയൊക്കെ അക്കൂട്ടത്തിൽ മുമ്പിൽ നിൽക്കുന്നവയാണ്. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ വ്യാപകവും ശക്തവുമായ സാന്നിധ്യവും സ്വാധീനവും ജനാഭിമുഖ്യമുള്ളതും ഇടതുപക്ഷ സ്വഭാവമുള്ളതുമായ പ്രമേയങ്ങൾ സ്വീകരിക്കാൻ ചലച്ചിത്രകാരന്മാരെ പ്രേരിപ്പിച്ചു. ഈ ചിത്രങ്ങളിൽ 'ന്യൂസ്പേപ്പർ ബോയ്' ഒഴികെ മറ്റൊന്നിനും സിനിമയുടെ രൂപമുണ്ടായിരുന്നില്ല. 'ന്യൂസ് പേപ്പർ ബോയ്' മാത്രമാണ് കാലത്തെ അതിജീവിച്ച് ഇന്നും ചലച്ചിത്ര പ്രേക്ഷകർക്ക് താൽപര്യമുണർത്തുന്ന സിനിമ. ഈ സിനിമ എഴുപതുകളിലെ നവീന സിനിമയെ ഗർഭത്തിൽ വഹിച്ചിരുന്നു. സംവിധായകൻ രാമദാസിന് കൂടുതൽ സൗകര്യങ്ങളും ലോകസിനിമയെക്കുറിച്ചുള്ള പരിജ്ഞാനവും വേണ്ടത്രയുണ്ടായിരുന്നെങ്കിൽ ഇന്ത്യൻ സിനിമയ്ക്ക് എക്കാലവും ഉയർത്തിപ്പിടിക്കാവുന്ന ഒന്നായി ന്യൂസ്പേപ്പർ ബോയ് മാറുമായിരുന്നു.

അറുപതുകളിലെ മലയാള സിനിമ അവരുടെ കൃതികളുമായുള്ള ബാന്ധവത്തിലൂടെയാണ് വളർന്നതെന്ന് കാണാൻ കഴിയും. മലയാളികളുടെ മനസ്സിൽ സ്ഥാനം പിടിച്ചു കഴിഞ്ഞ കൃതികളുടെ പ്രശസ്തിയും ജനപ്രീതിയും ഉപയോഗപ്പെടുത്തുക എന്ന വിപണനസൂത്രവും ഈ സാഹിത്യബന്ധങ്ങൾക്ക് ഒരു കാരണമാകാം. ഒരു കഥ പറയൽ മാത്രമാണ് സിനിമ എന്ന ധാരണ വളരെ ശക്തമായി നിലനിന്നിരുന്നുതാനും. സേതുമാധവന്റെ 'ഓട

യിൽ നിന്ന്' വിൻസെന്റിന്റെ 'ഭാർഗവീനിലയം', രാമുകാര്യാട്ടിന്റെ 'ചെമ്മീൻ', പി ഭാസ്കരന്റെ 'ഇരുട്ടിന്റെ ആത്മാവ്' തുടങ്ങിയ ചിത്രങ്ങൾ അറുപതുകളിലെ സാഹിത്യവാഴ്ചയുടെ ഉപോത്പന്നങ്ങളായും ഉദാഹരണങ്ങളായും കണക്കാക്കാം. ഈ സാഹിത്യ സിനിമാ ബന്ധത്തിലൂടെ സിനിമയെ ഉൾക്കൊള്ളാനും അറിയാനും കഴിഞ്ഞത് എം ടി വാസുദേവൻ നായർക്കാണ്. എം ടിയുടെ തിരക്കഥകളാണ് സിനിമയോട് അടുത്തു നിന്നത്. അതുകൊണ്ടുതന്നെ മറ്റുപലരും രംഗത്ത് അപ്രസക്തരായപ്പോൾ എംടി ക്ക് നിർമ്മാല്യം എടുക്കാൻ കഴിഞ്ഞു. അറുപതുകളുടെ ബാക്കിപത്രങ്ങളിലൊന്ന് ബഷീറിന്റെ ശക്തമായ തിരക്കഥ കൊണ്ടും വിൻസെന്റിന്റെ ക്യാമറകൊണ്ടും ശ്രദ്ധേയമായ ഭാർഗവീനിലയമാണ്. സിനിമയുടെ ഭാഷ അന്വേഷിച്ചു തുടങ്ങിയ ചില ക്യാമറാമാൻമാരും ആ കാലഘട്ടത്തിന്റെ സംഭാവനയാണ്. യു രാജഗോപാൽ (ചെമ്മീൻ), ഇ എൻ ബാലകൃഷ്ണൻ (ഇരുട്ടിന്റെ ആത്മാവ്), വിൻസെന്റ് (ഭാർഗവീ നിലയം, നീലക്കുയിൽ) എന്നിവരാണവർ. ക്യാമറ ചലിപ്പിക്കാനുള്ളതുകൂടിയാണെന്ന് പലരും മറന്ന കാലത്ത് ക്യാമറ ഉപയോഗിച്ച രീതിയാണ് അവരെ വ്യത്യസ്തരാക്കുന്നത്. നടീനടന്മാർ മാത്രം ക്യാമറയ്ക്കു മുന്നിൽ വിഷമിച്ചു നിൽക്കുകയും നീങ്ങുകയും ചെയ്ത ദുരവസ്ഥയിൽ ക്യാമറയുടെ ചെറിയ ചലനങ്ങൾ പോലും വലിയ കാൽവയ്പുകളായി കാണേണ്ടതുണ്ട്. അറുപതുകൾ മലയാള സിനിമയ്ക്ക് നൽകിയ മറ്റൊന്ന് സത്യൻ, പി ജെ ആന്റണി, ഷീല, ശാരദ, കവിയൂർ പൊന്നമ്മ തുടങ്ങിയ നടീനടന്മാരുടെ സാന്നിധ്യമാണ്.

അറുപതുകളുടെ അവസാനത്തിലും സാഹിത്യബന്ധം നമ്മുടെ സിനിമ നിലനിർത്തി. കുടുംബ സാമൂഹ്യ പ്രശ്നങ്ങളിലൂന്നിയ ചില സിനിമകളും അക്കാലം നൽകിയിട്ടുണ്ട്. 'യക്ഷി,' 'പണി തീരാത്ത വീട്', 'അടിമകൾ,' 'കടൽപ്പാലം,' 'അരനാഴികനേരം,' 'ഓളവും തീരവും,' 'കുട്ട്യേടത്തി,' 'പ്രിയ,' 'തുലാഭാരം,' 'അസുരവിത്ത്,' 'മൂലധനം,' 'നഗരമേ നന്ദി,' 'ഒരു പെണ്ണിന്റെ കഥ' എന്നിവയൊക്കെ അക്കൂട്ടത്തിൽപ്പെടുത്താം. അറുപതുകളിലെ സംവിധായകരിൽ കുറെയെങ്കിലും അറിയുന്നവർ രാമു കാര്യാട്ടും വിൻസെന്റും സേതുമാധവനുമായിരുന്നു. അതിൽ രാമുകാര്യാട്ട് തികച്ചും വ്യത്യസ്തമായ പ്രമേയങ്ങളുടെ തിരഞ്ഞെടുക്കലിൽ ധീരമായ നിലപാടുകളാണ് സ്വീകരിച്ചത്.

എഴുപതുകളുടെ തുടക്കത്തിൽ മലയാള സിനിമയുടെ ചരിത്രത്തിലാദ്യമായി ചലച്ചിത്ര ഭാഷ ഉൾക്കൊള്ളാൻ തീവ്രമായി ശ്രമിച്ച ഒരു രചനയുണ്ടായി. പി എൻ മേനോന്റെ 'ഓളവും തീരവും.' നമ്മുടെ കലാസിനിമയുടെയും നവീന സിനിമയുടെയുമൊക്കെ സജീവതയാരംഭിക്കുന്നത് ഓളവും തീരവും സൃഷ്ടിച്ച പുതിയ ഭാവുകത്വത്തിന്റെ തണലിൽ നിന്നു കൂടെയാണെന്ന് നാം ഇനിയും അംഗീകരിച്ചിട്ടില്ല. നവീന സിനിമയിലേക്കുള്ള ഒരു പാലമായിരുന്നു ആ സിനിമ. അപ്പോഴേക്കും മലയാള സിനിമയിൽ സാധാരണ ജനങ്ങൾ കഥാപാത്രങ്ങളായിത്തുടങ്ങിയിരുന്നു. പ്രഭു കുടുംബങ്ങളിൽ നിന്നും സിനിമ ഭൂമിയിലിറങ്ങി നടന്നുതുടങ്ങിയിരുന്നു.

സത്യജിത്റായിയുടെയും ഋത്വിക് ഘട്ടക്കിന്റെയും മൃണാൾസെന്നി

ന്റെയും മറ്റും ശ്രമങ്ങളിൽ നിന്നാണ് ഇന്ത്യൻ സിനിമയിലെ നവോത്ഥാനത്തിന്റെ നാന്ദി. എഴുപതുകളുടെ തുടക്കത്തിലെ മറ്റു ഭാഷാചിത്രങ്ങളിൽ സംഭവിച്ച പ്രമേയപരവും രൂപപരവുമായ പൊളിച്ചെഴുത്തുകൾക്ക് ഈ ബംഗാളി ചലച്ചിത്രത്രയത്തോടു തന്നെ കടപ്പെട്ടിരിക്കുന്നു. 'സ്വയംവര'ത്തിന്റെ നിർമാണത്തോടെ അടൂർ ഗോപാലകൃഷ്ണൻ ഓളവും തീരവും സംവിധാനം ചെയ്ത പി എൻ മേനോന്റെ പാതയിലൂടെ ബഹുദൂരം മുമ്പോട്ടു പോവുകയും മലയാള ചലച്ചിത്രത്തിന് സമഗ്രമായ ഒരു ഭാഷ സൃഷ്ടിക്കാനുള്ള ശ്രമങ്ങൾ തുടങ്ങി വയ്ക്കുകയും ചെയ്തു. ഫിലിം സൊസൈറ്റി പ്രസ്ഥാനവും മാധ്യമങ്ങളും പ്രേക്ഷകരും എല്ലാം ചേർന്ന് നവീന സിനിമയ്ക്ക് പാത ഒരുക്കുകയായിരുന്നു. 1972 ൽ സ്വയംവരം 1973 ൽ നിർമാല്യം 1974 ൽ 'ഉത്തരായനം,' 'അതിഥി' 1975 ൽ 'കബനീനദി ചുവന്നപ്പോൾ' എന്നിവ പുറത്തു വന്നു. അടൂരും എം ടിയും അരവിന്ദനും കെ പി കുമാരനും കെ ജി ജോർജും പി എ ബക്കറും മലയാള സിനിമയിൽ ഒരു വസന്തത്തിന്റെ ഇടിമുഴക്കം സൃഷ്ടിക്കുകയായിരുന്നു. മലയാള സിനിമ ദേശീയ പുരസ്കാരങ്ങൾ നേടിക്കൊണ്ട് ശ്രദ്ധേയമായി. അതിഥി എന്ന സിനിമ യഥാതഥ വിരുദ്ധ ചലച്ചിത്ര പ്രസ്ഥാനത്തിന് തുടക്കം കുറിക്കുകയുംചെയ്തു. ട്രീറ്റ്മെന്റിന്റെ സ്വഭാവം കൊണ്ടും പ്രമേയ വ്യത്യസ്തത കൊണ്ടും വേറിട്ടുനിൽക്കുന്ന അതിഥിക്ക് നൽകേണ്ട ചരിത്രപരമായ പ്രതിഷ്ഠാപനം (Placement)ഇനിയും നൽകിയിട്ടില്ലെന്നുള്ളത് ഖേദകരമാണ്.

നവസിനിമ അല്ലെങ്കിൽ ആർട്ട് സിനിമ എന്ന് മുദ്രകുത്തപ്പെട്ട സിനിമ അതിന്റേതായ പ്രത്യേക ഫോർമുലകളിൽ കുരുങ്ങിപ്പോവുകയായിരുന്നു. മന്ദതാളവും വിരസമായ ഷോട്ടുകളുടെ ഗിമ്മിക്കുകളും ദുർഗ്രഹതയും കൊണ്ട് ചലച്ചിത്രത്തിന്റെ സ്വച്ഛന്ദത നിയന്ത്രിക്കപ്പെടുകയായിരുന്നു. ഈ ഇരുണ്ട ദശാസന്ധികളിലും മലയാള സിനിമയെ ലോക സിനിമയോടടുപ്പിക്കുന്ന ചില സിനിമകൾ നമുക്ക് കിട്ടി. അടൂർ ഗോപാലകൃഷ്ണന്റെ 'എലിപ്പത്തായം,' കെ പി കുമാരന്റെ 'അതിഥി,' അരവിന്ദന്റെ 'തമ്പ്,' വാസ്തുഹാര, ജോൺ എബ്രഹാമിന്റെ 'അഗ്രഹാരത്തിൽ കഴുതൈ,' 'അമ്മ അറിയാൻ,' കെ ആർ മോഹനന്റെ 'പുരുഷാർഥം,' രവീന്ദ്രന്റെ 'ഒരേ തൂവൽ പക്ഷികൾ,' ടി വി ചന്ദ്രന്റെ 'ആലീസിന്റെ അന്വേഷണം' തുടങ്ങിയ ചിത്രങ്ങളിലൂടെ നാം ലോകസിനിമയുടെ വർത്തമാനത്തിൽത്തന്നെ കാലൂന്നി.

മറ്റു ഭാഷാ സിനിമകളിൽ നിന്ന് വ്യത്യസ്തമായി മലയാള സിനിമയിൽ രാഷ്ട്രീയ പ്രശ്നങ്ങൾ കൂടുതലായി ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട്. 'അനുഭവങ്ങൾ പാളിച്ചകൾ,' 'മൂലധനം' തുടങ്ങിയവ അറുപതുകളിൽ പുറത്തുവന്ന രാഷ്ട്രീയ സ്വഭാവമുള്ള ചിത്രങ്ങളായിരുന്നു. അവയൊക്കെ ജനപ്രിയ ഫോർമുലകളിൽ കുടുങ്ങിയതുകൊണ്ടും രാഷ്ട്രീയ വീക്ഷണം പാളിപ്പോയതുകൊണ്ടും ഒരിടത്തുമെത്താതെ ഒടുങ്ങുകയാണുണ്ടായത്. രാഷ്ട്രീയ സമരങ്ങളെയും വിപ്ലവ ശ്രമങ്ങളെയും കമ്പോള ചരക്കാക്കാമെന്ന് തെളിയിച്ച ഒരു ചിത്രവും അക്കൂട്ടത്തിലുണ്ടായിട്ടുണ്ട്.-കുഞ്ചാക്കോയുടെ 'പുന്നപ്ര-വയലാർ.' യഥാർഥ രാഷ്ട്രീയ സിനിമ തുടങ്ങുന്നത് 'കബനീനദി ചുവന്നപ്പോൾ' എന്ന ബക്കർ ചിത്രത്തിൽ നിന്നാണ്. ബക്കറിന്റെ തന്നെ 'സംഘ

ഗാനവും' ലെനിൻ രാജേന്ദ്രന്റെ 'മീനമാസത്തിലെ സൂര്യനും' ആ വഴിക്കുള്ള ശ്രമങ്ങൾ തന്നെയായിരുന്നു. രാഷ്ട്രീയ മാനങ്ങളുള്ള 'ഒരേ തൂവൽ പക്ഷി കൾ' മലയാളത്തിലെ എട്ടോ പത്തോ നല്ല സിനിമകളിൽ പെടുത്താവുന്ന ഒന്നാണ്. ജോൺ എബ്രഹാമിന്റെ അമ്മ അറിയാൻ യഥാർഥ രാഷ്ട്രീയ പ്രയോഗം നിർവഹിക്കുന്ന ഒരു ആക്ടിവിസ്റ്റ് സിനിമയാണ്. മാത്രമല്ല മല യാളത്തിലെ നൂതനമായൊരു സിനിമാശാഖയായി അത് മാറിയേനെ. നിർമാണ വിതരണ രീതികളിൽ തികച്ചും വിപ്ലവകരവും ജനാധിപത്യപര വുമായ പ്രയോഗരീതികൾ ആണ് ജോണും ഒഡേസാ പ്രവർത്തകരും അവ ലംബിച്ചത്.

പദ്മരാജൻ, തന്റെ സാഹിത്യപാരമ്പര്യത്തിൽ നിന്ന് ചലച്ചിത്രകാരനായി തീർന്നപ്പോൾ മലയാള സിനിമയിൽ വ്യത്യസ്തമായൊരു രീതിയുണ്ടാവുക യായിരുന്നു. വളരെ വ്യത്യസ്തമായ പ്രമേയങ്ങൾ സ്വീകരിച്ചുകൊണ്ട് പദ്മ രാജൻ ഏറെ പോപ്പുലറാവുകയും ചെയ്തു. 'ഒരിടത്തൊരിടത്തൊരു ഫയൽവാൻ,' 'പെരുവഴിയമ്പലം,' 'കള്ളൻ പവിത്രൻ,' എന്നീ പദ്മരാജൻ ചിത്രങ്ങൾ നല്ല സിനിമയുടെ വഴിയിൽ നിൽക്കുന്നവയാണ്. കെ ജി ജോർജിന്റെ സിനിമയുടെ രാഷ്ട്രീയ സ്വഭാവം വേണ്ടത്ര ശ്രദ്ധിക്കപ്പെടാതെ പോയിട്ടുണ്ട്. മൂന്നു വർഗങ്ങളുടെ പ്രതിനിധികളായ മൂന്നു സ്ത്രീ കഥാപാത്രങ്ങളിലൂടെ വർഗ വൈരുധ്യങ്ങളുടെയും സ്ത്രീ സഹനങ്ങളുടെയും കഥ പറയുന്ന 'ആദാമിന്റെ വാരിയെല്ലും' പുത്തൻ വരേണ്യവർഗത്തിന്റെ ഉദയവും അവരുടെ സാമ്പത്തിക രാഷ്ട്രീയ ബന്ധങ്ങളും അതിന്റെ ഉത്പന്നങ്ങളായ മൂല്യത്ത കർച്ചയും ക്രൂരതകളും കേരളത്തിന്റെ പശ്ചാത്തലത്തിൽ ചർച്ച ചെയ്യാൻ ശ്രമിച്ച 'ഇരകളും' രാഷ്ട്രീയ സിനിമകളായിത്തന്നെ പരിഗണിക്കേണ്ടിയിരി ക്കുന്നു. ഈ ചിത്രങ്ങൾ വേണ്ടത്ര ചർച്ച ചെയ്യപ്പെടാതെ പോയി എന്നത് നമ്മുടെ ചലച്ചിത്ര ബൗദ്ധികരംഗങ്ങളിലെ ഷണ്ഡത്വത്തെ കുറിക്കുന്നു.

മതത്തിന്റെ ആത്മീയ രാഷ്ട്രീയത്തിനും ദൈവത്തിനും സ്വന്തം അനു ഭവങ്ങൾക്കുമിടയിൽ പിടയുന്ന മനുഷ്യരെപ്പറ്റി സംസാരിക്കുന്ന പവിത്രന്റെ 'ഉപ്പ്' മൗലികാർഥത്തിൽ രാഷ്ട്രീയ സ്വഭാവം പുലർത്തുന്നു.

'കബനീനദി ചുവന്നപ്പോൾ' എന്ന സിനിമ രാഷ്ട്രീയ സ്വഭാവം കൊണ്ടും ശൈലിയുടെ ലാളിത്യം കൊണ്ടും ബക്കറിനെ ശ്രദ്ധേയനാക്കി. 'മണിമുഴ ക്കം,' 'സംഘഗാനം,' 'ചുവന്ന വിത്തുകൾ,' 'ചാപ്പ' തുടങ്ങിയ പിൽക്കാല ബക്കർ സിനിമകളും പ്രമേയപരമായി രാഷ്ട്രീയ സ്വഭാവമുള്ളതു തന്നെ.

പുരുഷാധിപത്യ സമൂഹത്തിന്റെ മൂല്യങ്ങളെ സ്ത്രീ പക്ഷത്തു നിന്നു കൊണ്ട് വിചാരണ ചെയ്യുന്ന രണ്ടു സിനിമകളെക്കുറിച്ച് പരാമർശിക്കേണ്ട തുണ്ട്. കെ പി കുമാരന്റെ 'രുഗ്മിണിയും' ടി വി ചന്ദ്രന്റെ 'ആലീസിന്റെ അന്വേഷണവും'. മാധവിക്കുട്ടിയുടെ പ്രശസ്ത കഥ 'രുഗ്മിണിയ്ക്കൊരു പാവ ക്കുട്ടി' സിനിമയാക്കുമ്പോൾ കെ പി കുമാരൻ സ്വീകരിച്ച ശൈലി ജനപ്രിയ ചലച്ചിത്രകാരന്മാർക്കൊരു പാഠമാകേണ്ടതാണ്. ലൈംഗികത വിറ്റ് കാശാ ക്കുന്ന ഇക്കാലത്ത് ബാലികാ വ്യഭിചാരത്തിന്റെ ദുരന്തപരിസരങ്ങളെക്കുറി ച്ചുള്ള രുഗ്മിണിയിൽ ലൈംഗിക പരാമർശങ്ങളുടേയോ ദൃശ്യങ്ങളുടെയോ ഇക്കിളികളുടെയോ എല്ലാ സാധ്യതകളുടെയും വാതിലുകളടച്ചുകൊണ്ടാണ്

കെ പി കുമാരൻ നമ്മുടെ തന്നെ ആസുരതകൾക്കെതിരെ ഒരു കുന്തമുന ആഞ്ഞെറിയുന്നത്.

'ആലീസിന്റെ അന്വേഷണ'ത്തിലൂടെ ടി വി ചന്ദ്രൻ കുടുംബത്തിന്റെ ബാഹ്യ സമൃദ്ധിയുടെയും സന്തുഷ്ടിയുടെയും വ്യാജമുഖമാണ് തേടുന്നത്. ജീവിതത്തിലുടനീളം വഞ്ചിക്കപ്പെടുന്ന സ്ത്രീ-ഭാര്യ, അമ്മ, തിരിച്ചറിവിന്റെയും നിശ്ചയദാർഢ്യത്തിന്റെയും പുറംലോകത്തേയ്ക്ക് കടന്ന് സ്വത്വം തേടുന്ന കഥ പറയുന്ന ഈ ചിത്രം മലയാളത്തിലെ ശക്തമായ സ്ത്രീപക്ഷ രചനയാണ്.

നവീന സിനിമ മുന്നോട്ടുവച്ച ചലച്ചിത്ര വ്യാകരണവും ഭാഷയും ഭരതൻ ജനപ്രിയ ഫോർമുലകൾക്കിടയിൽ പലപ്പോഴും ഉപയോഗിക്കുന്നതു കാണാം. 'പ്രയാണം,' 'ഓർമ്മയ്ക്കായി,' 'തകര,' 'മർമരം,' എന്നിവ ഭരതന്റെ മേൽപ്പറഞ്ഞ മുദ്രകൾ പതിഞ്ഞ ഭേദപ്പെട്ട സിനിമകളാണ്. എഴുപതുകളോടെ സിനിമയിലുണ്ടായ ചേരിതിരിവ് നേരത്തെ സൂചിപ്പിച്ചുവല്ലോ. സിനിമയെ ഉത്കൃഷ്ട കലാരചനകളാക്കി മാറ്റാനുള്ള തീവ്രശ്രമം നടത്തുന്നവരും സിനിമയെ വിപണനോത്പന്നമായി കാണുന്നവരും എന്ന വർഗീകരണം ചലച്ചിത്രാന്തരീക്ഷത്തിലും പ്രേക്ഷകരിലും വളർന്നുവന്നു. ജനപ്രിയ സിനിമക്കാർ കച്ചവട സാധ്യതയുള്ള എല്ലാ ഘടകങ്ങളെയും വിദഗ്ധമായി ചൂഷണം ചെയ്തുകൊണ്ട് സിനിമയെ ഒരു വമ്പൻ വിനോദ വ്യവസായമാക്കി മാറ്റി.

**എൺപതുകളിലെ സിനിമ**

എഴുപതുകളുടെ അവസാനത്തോടെ മലയാള സിനിമ കറുപ്പിലും വെളുപ്പിലും നിന്ന് വർണപ്പൊലിമയിലേക്കുള്ള യാത്ര പൂർത്തിയാക്കി. ഒപ്പം സാങ്കേതിക വളർച്ചയുടെ ഒട്ടേറെ നന്മകളും സ്വായത്തമാക്കി. എൺപതുകളിൽ മലയാളത്തിലെ ജനപ്രിയ സിനിമയിൽ വ്യക്തമായ ചേരിതിരിവുകളും പരീക്ഷണങ്ങളും സാഹസിക ശ്രമങ്ങളും ഉണ്ടായി. കുഞ്ചാക്കോയുടെ മരണശേഷം ഉദയാ ബാനർ നിർജീവമായെങ്കിലും അദ്ദേഹത്തിന്റെ സഹോദരനായ അപ്പച്ചൻ ആ പാരമ്പര്യത്തിന്റെ അവകാശിയായി രംഗത്തുവന്ന നവോദയയ്ക്ക് മറ്റ് ജനപ്രിയ സിനിമാക്കാർക്കുമില്ലാത്ത പരീക്ഷണോത്സുകതയും സാഹസികതയും പ്രകടിപ്പിക്കുകയുണ്ടായി. മലയാളത്തിലെ ആദ്യത്തെ 70 എം എം ചിത്രം (പടയോട്ടം-1982) ആദ്യത്തെ സിനിമാസ്കോപ്പ് ചിത്രം (തച്ചോളി അമ്പു) ഇന്ത്യയിലെ തന്നെ ആദ്യത്തെ 3ഡി ചിത്രം (മൈഡിയർ കുട്ടിച്ചാത്തൻ) എന്നിവയെല്ലാം നവോദയയുടെ സംഭാവനകളാണ്. കുട്ടികളുടെ അഭിരുചിക്കനുസരിച്ച് നിർമ്മിക്കപ്പെട്ട ഏറ്റവും നല്ല ചിത്രങ്ങളിലൊന്നായി മൈഡിയർ കുട്ടിച്ചാത്തൻ മാറി.

എൺപതുകളിലെ സിനിമ പല വഴികളിലാണ് നിലയുറപ്പിച്ചത്. അതിഭാവുകത്വവും നാടകീയ സന്ദർഭങ്ങളും സെന്റിമെന്റലിസവും കൂട്ടിക്കുഴച്ച, കുടുംബചിത്രങ്ങളെന്ന ലേബലൊട്ടിക്കപ്പെട്ട സിനിമകളാണൊരു വിഭാഗം. താരബാഹുല്യവും പരസ്യബലവും ഈ ചിത്രങ്ങൾക്ക് കൂട്ടുമുണ്ട്. അടിപിടി, കാബറെ, ബലാത്സംഗം, ലൈംഗികാഭാസരംഗങ്ങൾ എന്നിങ്ങനെ എല്ലാ മസാലകളും കലർത്തിയ ചിത്രങ്ങളാണ് അടുത്ത വിഭാഗം. ഹാസ്യരസപ്രധാനമായ സിനിമയുടെ വ്യത്യസ്തമായ ഒരു വരവായിരുന്നു മൂന്നാമത്തേത്.

ബാലചന്ദ്രമേനോനാണ് തന്റേതായ ശൈലിയിൽ ഇതിന് തുടക്കമിട്ടത്. പിന്നീട് സത്യൻ അന്തിക്കാടും ശ്രീനിവാസനും രംഗത്തെത്തി. സത്യൻ അന്തിക്കാടും ശ്രീനിവാസനും ഈ രംഗത്തുള്ള മറ്റാരെക്കാളും കൂടുതൽ ജനപ്രിയ സിനിമയുടെ മാമൂൽ ഘടനയിലും പ്രമേയ സ്വീകരണത്തിലും സ്ഫോടനാത്മകമായ മാറ്റങ്ങൾ വരുത്തിക്കൊണ്ട് മലയാള സിനിമയിൽ തരംഗങ്ങൾ സൃഷ്ടിച്ചു. മോഹൻലാലിനെപ്പോലുള്ള നായകനടന്മാർ പോലും ഹാസ്യത്തിന്റെ സാധ്യതകളുള്ള വേഷങ്ങൾ ചെയ്തപ്പോൾ നായകന്റെ കണിശമാതൃകകൾക്ക് മാറ്റം വന്നു. സമൂഹത്തിന്റെ അനീതികളും വർഗ സംഘർഷങ്ങളും സൃഷ്ടിക്കുന്ന ക്ഷോഭാകുലമായ പരിതസ്ഥിതികളെ ലളിതവത്കരിക്കപ്പെട്ട ഫലിതബിന്ദുക്കളായി മാറ്റുന്ന സിനിമകൾ പ്രളയജലം പോലെ പെരുകി. തൊഴിലില്ലായ്മ, ദാരിദ്ര്യം, കടക്കെണി, വിലക്കയറ്റം, രാഷ്ട്രീയത്തിലെ അധാർമികത, ഇവ തൊട്ട് ജീവിതത്തിലെ കൊച്ചുകൊച്ചു സംഭവങ്ങൾ വരെ കൈകാര്യം ചെയ്തുകൊണ്ട് ഒറ്റനോട്ടത്തിൽ, സാമൂഹ്യ പ്രസക്തിയുള്ള സിനിമകളാണെന്ന് തോന്നുന്ന വിധത്തിലാണ് ഈ ചിത്രങ്ങൾ മനുഷ്യരിലേക്കെത്തുന്നത്. 'റാംജിറാവു സ്പീക്കിംഗ്,' 'തലയണമന്ത്രം,' 'കിലുക്കം,' 'ഇൻ ഹരിഹർ നഗർ,' 'മിമിക്സ് പരേഡ്' എന്നിങ്ങനെ ഏറ്റവും കൂടുതൽ പ്രദർശന വിജയം നേടിയ ചിത്രങ്ങളുടെ സമൂഹ മനഃശാസ്ത്രത്തെക്കുറിച്ച് പഠനങ്ങൾ ഉണ്ടാവേണ്ടതാണ്.

### തൊണ്ണൂറുകളുടെ അവസ്ഥ

ഇന്ത്യൻ സമൂഹത്തിന് രാഷ്ട്രീയവും സാമ്പത്തികവുമായ നിരവധി മാറ്റങ്ങൾ അനുഭവിക്കേണ്ടി വന്ന ആസുരമായ കാലമാണ് തൊണ്ണൂറുകൾ. നമ്മുടെ സിനിമയിലും ഈ പ്രതിലോമ മാറ്റങ്ങളുടെ ശബ്ദങ്ങളും ചിഹ്നങ്ങളും വേഗതയും പ്രതിഫലിച്ചിട്ടുണ്ട്. ഒരു സമൂഹമെന്ന നിലയിൽ പൊതുവായി സ്വീകരിക്കപ്പെട്ടിട്ടുള്ള മൂല്യങ്ങൾ പരിഹസിക്കപ്പെടുകയും ആക്രമിക്കപ്പെടുകയും ചെയ്യുന്ന കാലമാണിത്. ഫ്യൂഡൽ പുനരുത്ഥാന ശ്രമങ്ങളും ഇരുണ്ട മതാത്മകതയും ആധുനിക കമ്പോള സൂത്രങ്ങളും മുദ്രാവാക്യങ്ങളും മാന്യത നേടുന്ന വർത്തമാനത്തിനൊപ്പം നമ്മുടെ സിനിമകളും ഇതിനൊക്കെ ശക്തി പകരുന്ന രീതിയിൽ തിമിർത്താടുകയാണ്. അങ്ങനെ ഹിംസയും വർഗീയതയും കമ്പോളത്തിന്റെ ലാഭാധിഷ്ഠിത വ്യാമോഹങ്ങളും മാന്യമായിത്തീരുന്നതിൽ സിനിമകളും പങ്ക് വഹിക്കുന്നുണ്ട്. ആധുനിക കേരളം ജീവിതത്തിൽ നിന്ന് എന്നോ കുടിയൊഴിപ്പിച്ചുവിട്ട ഫ്യൂഡൽ പാരമ്പര്യങ്ങളെയും വരേണ്യ ബ്രാഹ്മണ്യത്തെയും വർത്തമാനത്തിന്റെ പ്രതിസന്ധികളുടെ പരിഹാരമാർഗങ്ങളായി കെട്ടിയെഴുന്നള്ളിക്കുന്ന നിരവധി സിനിമകൾ തൊണ്ണൂറുകളിലുണ്ടായിട്ടുണ്ട്. ജനപ്രിയ ഫോർമുലകളിൽ പൊതിഞ്ഞ്, കേരളത്തനിമയുടെ പൊയ്ക്കാലുകളിൽ വരുന്ന അയുക്തികവും അയഥാർഥവുമായ ഇത്തരം സിനിമകളുടെ പ്രമേയപരിസരം എന്നോ അസ്തമിച്ച സുവർണകാല മഹിമയിൽ നിന്നാണ് രൂപം കൊള്ളുന്നത്. നാലുകെട്ടുകളുടെയും നമ്പൂതിരി മനകളുടെയും ക്ഷേത്ര പരിസരങ്ങളുടെ ആവർത്തിച്ചുള്ള ഉപയോഗം കൂടുതൽ സിനിമകളെ ഷൊർണൂർ, ചെറുതുരുത്തി തുടങ്ങിയ സ്ഥലങ്ങളിലും ഭാരതപ്പുഴയുടെ തീരങ്ങളിലും എത്തിച്ചു

കൊണ്ടിരിക്കുകയാണ്. വള്ളുവനാടൻ ഭാഷയുടെ കൃത്രിമമായ ഉപയോഗവും ഭാരതപ്പുഴയുടെയും മനകളുടെയും ക്ഷേത്രങ്ങളുടെയും പരിസരങ്ങളുടെയും ചിത്രീകരണവും സിനിമകൾക്ക് കേരളീയത നൽകുന്നു എന്ന പൈങ്കിളി വാദവും പ്രചാരണവും കേരളീയഭാവുകത്വത്തെ വഞ്ചിക്കുകയാണ് ചെയ്യുന്നത്.

എങ്കിലും ജനപ്രിയ സിനിമയുടെ അമരക്കാരായിത്തീർന്ന പുതിയ ചെറുപ്പക്കാർ മാധ്യമത്തിന്റെ സാധ്യതകളും സാങ്കേതിക വളർച്ചയും വിദഗ്ധമായി കൈകാര്യം ചെയ്യാൻ കഴിയുന്നവരാണെന്നുള്ളതും ഒരു സത്യമാണ്. പ്രിയദർശൻ, സിബി മലയിൽ, സത്യൻ അന്തിക്കാട് തുടങ്ങിയവർ അക്കൂട്ടത്തിൽ ശ്രദ്ധേയരാണ്. അതിവേഗം മാറിക്കൊണ്ടിരിക്കുന്ന ലോകത്തിന്റെയും മനുഷ്യരുടെയും അഭിരുചികളുടെ പുനർനിർണയത്തിലൂടെ ജനപ്രിയ സിനിമക്കാർ, ആധുനികമായ എല്ലാ സങ്കേതങ്ങളും ഉപയോഗിച്ചുകൊണ്ട് ചടുലമായ രീതിയിൽ ആളുകളെ കീഴടക്കുമ്പോൾ സമാന്തര സിനിമയും ഫിലിം സൊസൈറ്റി പ്രസ്ഥാനവും വളർത്തിക്കൊണ്ടുവന്ന നവീന ചലച്ചിത്ര ഭാവുകത്വവും ഒരു തിരിച്ചടി നേരിടുകയാണ്. തൊണ്ണൂറുകളിലെ നവീന സിനിമയെക്കുറിച്ചു പറയുമ്പോൾ മേൽപ്പറഞ്ഞ പ്രതികൂലാവസ്ഥകളോർമിക്കേണ്ടതുണ്ട്. ഈ പിന്നോട്ടടിയുടെ കാലത്തും പുതിയ ചില നീക്കങ്ങളും അതിന്റെ ഫലങ്ങളും ഉണ്ടായിട്ടുണ്ട്. അരവിന്ദൻ, അടൂർ ഗോപാലകൃഷ്ണൻ, ഷാജി എൻ കരുൺ, ടി വി ചന്ദ്രൻ, ലെനിൻ രാജേന്ദ്രൻ, കെ ആർ മോഹനൻ, പി ടികുഞ്ഞുമുഹമ്മദ്, എം പി സുകുമാരൻ നായർ എന്നിവരുടെ ചലച്ചിത്രങ്ങൾ പ്രതീക്ഷയും ഉണർവും നൽകിയിട്ടുണ്ട്. അരവിന്ദനാണ് 'വാസ്തുഹാര'യിലൂടെ തൊണ്ണൂറുകളുടെ തുടക്കത്തിൽത്തന്നെ ഇതിന് നാന്ദി കുറിച്ചത്. അരവിന്ദന്റെ ചലച്ചിത്ര രീതികളുടെ ഘടനാപരവും പ്രമേയപരവുമായ മാററവും വളർച്ചയും സൂചിപ്പിച്ച സിനിമയായിരുന്നു 'വാസ്തുഹാര.'

മറ്റു ഭാഷാ ചിത്രങ്ങളുടെ അവസ്ഥയുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സിനിമയിൽ കമ്പോള താത്പര്യങ്ങളുടെ എതിർ ദിശയിലുള്ള ചില കമ്പനികളെങ്കിലും ഇടയ്ക്കുണ്ടാവുന്നുണ്ടെന്നുള്ളത് ആശ്വാസകരമാണ്. തൊണ്ണൂറുകളിൽ നമുക്ക് ലഭിച്ച വാസ്തുഹാര (അരവിന്ദൻ) വിധേയൻ, കഥാപുരുഷൻ (അടൂർ ഗോപാലകൃഷ്ണൻ) സ്വം (ഷാജി എൻ കരുൺ), പൊന്തൻമാട, ഓർമകളുണ്ടായിരിക്കണം (ടി വി ചന്ദ്രൻ), സ്വരൂപം (കെ ആർ മോഹനൻ) മഗ്രിബ് ഗർഷോം (പി ടി കുഞ്ഞുമുഹമ്മദ്), ദൈവത്തിന്റെ വികൃതികൾ (ലെനിൻ രാജേന്ദ്രൻ), കഴകം ദൃഷ്ടാന്തം (എം പി സുകുമാരൻ നായർ) തുടങ്ങിയ ചിത്രങ്ങൾ അതിനുള്ള സാക്ഷ്യങ്ങളാണ്.

# 1

# കേരളത്തിന്റെ ഭാവി ഭൂപടം

**ഡോ. കെ എൻ പണിക്കരും സുനിൽ പി ഇളയിടവും തമ്മിലുള്ള സംഭാഷണം**

? കഴിഞ്ഞ തെരഞ്ഞെടുപ്പിലെ (2006) ഏറ്റവും പ്രധാനപ്പെട്ട ചർച്ചാവിഷയം വികസനം എന്ന സങ്കൽപമായിരുന്നല്ലോ. വികസനത്തെ മുൻനിറുത്തിയാണ് കേരളത്തിൽ തെരഞ്ഞെടുപ്പ് ചർച്ചകൾ ഏറിയകൂറും നടന്നത്. ആദ്യമായി വികസനം എന്ന ആശയത്തെ ചരിത്രപരമായി എങ്ങനെയാണ് വിലയിരുത്താനാവുക? ഏത് സന്ദർഭമാണ് ഏത് സാമൂഹികാവസ്ഥയാണ് ഇതിന് രൂപം കൊടുത്തത്? ഇന്ത്യയിലെയും കേരളത്തിലെയും വികസന പരിപ്രേക്ഷ്യത്തെ രൂപപ്പെടുത്തിയ സവിശേഷ സാഹചര്യമെന്തായിരുന്നു?

■ കഴിഞ്ഞ തെരഞ്ഞെടുപ്പിന്റെ ഒരു നല്ല വശം അത് പ്രശ്നാധിഷ്ഠിതമായ ചർച്ചകൾ ഉയർത്തിക്കൊണ്ടുവന്നു എന്നതാണ്. അതിൽ ഏറ്റവുമധികം ശ്രദ്ധ പിടിച്ചുപറ്റിയത് വികസനം തന്നെയാണ്. വികസനമെന്ന സങ്കൽപത്തിന്റെ പൊരുൾ വ്യക്തമാക്കേണ്ടിയിരിക്കുന്നു. ചരിത്രപരമായി വികസനം എന്ന സങ്കൽപവുമായി ഐഡന്റിഫൈ ചെയ്യുന്നതുകൊണ്ട് അപാകതയുണ്ടെന്ന് തോന്നുന്നില്ല. അതുകൊണ്ട് മുതലാളിത്തം വളർന്ന രാഷ്ട്രങ്ങളെ വികസിത രാഷ്ട്രങ്ങൾ എന്ന് വിശേഷിപ്പിച്ചുവരുന്നു. വികസനം എന്നത് മുതലാളിത്ത വളർച്ചയുമായി അതിന്റെ സാമ്പത്തിക പുരോഗതിയുമായി ബന്ധപ്പെട്ട ഒന്നായാണ് ചരിത്രപരമായി തിരിച്ചറിയേണ്ടത്. ഈ സന്ദർഭത്തിലാണ് 1940 കളിൽ അവികസിത രാഷ്ട്രങ്ങൾ എന്ന ആശയം ഉയർന്നുവന്നത്. വികസിത രാഷ്ട്രങ്ങൾ, വികസ്വര രാഷ്ട്രങ്ങൾ, അവികസിത രാഷ്ട്രങ്ങൾ എന്ന വേർതിരിവ് ഉണ്ടായത് മുതലാളിത്ത വികസനത്തിന്റെ അടിസ്ഥാനത്തിലാണ്. അതുകൊണ്ട് വികസന സങ്കൽപം എന്നതു തന്നെ മുതലാളിത്തവുമായി ബന്ധപ്പെട്ടതാണ്. അല്ലെങ്കിൽ മുതലാളിത്ത വികസന സങ്കൽപമാണ്. അത് വ്യവസായവൽകരണവുമായും യന്ത്രവത്കരണവുമായും ബന്ധപ്പെട്ട ഒന്നാണ്. വ്യവസായവത്കരണ ഫലമായുണ്ടാകുന്ന ഉൽപാദന ക്ഷമതയെയാണ് വികസനമായി നോക്കിക്കണ്ടത്. അത്തരത്തിലുള്ള വികസനം അതുകൊണ്ടു

ലുള്ള ഒരു [illegible]
സ്ഥിച്ച് നമുക്ക് ആവശ്യം.

? കേരളത്തിലെ ഉന്നത വിദ്യാഭ്യാസത്തിന്റെ ത്രസ്റ്റ് ഏരിയ കഴിഞ്ഞ പത്തു വർഷമെങ്കിലുമായി ഐ ടിയാണ്. അല്ലെങ്കിൽ മാനേജീരിയൽ പഠനങ്ങളാണ്. അത് മിക്കവാറും തൊഴിൽ പരിശീലനമായി ചുരുങ്ങിപ്പോയിട്ടുമുണ്ട്. ഉന്നതവിദ്യാഭ്യാസ മേഖലയെ സംബന്ധിച്ച് രണ്ട് പ്രബലവാദഗതികൾ ഇപ്പോഴുണ്ട്. സമകാലിക ലോകാവസ്ഥയോട് ബന്ധമുള്ളതല്ല നമ്മുടെ ഉന്നത വിദ്യാഭ്യാസ സങ്കൽപം എന്നതാണ് ഒന്നാമത്തേത്. ഉന്നതവിദ്യാഭ്യാസം തൊഴിലിനെ കേന്ദ്രമാക്കണം എന്നതാണ് മറ്റൊന്ന്. ഇതിനിടയിലാണ് ഐ ടി തൊഴിലിന്റെ ലോകമായി വിദ്യാഭ്യാസത്തെ മാറ്റിത്തീർത്തുകൊണ്ടിരിക്കുന്നത്. ഐ ടി മേഖലയെ ഇതിനപ്പുറത്തേക്ക് കൊണ്ടുപോകാൻ കഴിയുമോ? നമ്മുടേതായ സാമൂഹികാവശ്യങ്ങളെ മുൻനിർത്തി വിവരസാങ്കേതിക വിദ്യാഭ്യാസത്തെ ആസൂത്രണം ചെയ്യാനുള്ള സാധ്യതയുണ്ടോ?

■ ഇത് അടിസ്ഥാനപരമായി ഉന്നത വിദ്യാഭ്യാസത്തിന്റെ സ്വഭാവവുമായി ബന്ധപ്പെട്ട കാര്യമാണ്. കേരളത്തിലെ ഉന്നത വിദ്യാഭ്യാസം വളരെ വലിയ പ്രതിസന്ധിയിലാണ്. ഇത് പരക്കെ സ്വീകരിക്കപ്പെട്ട ഒരു കാര്യമാണ്. പക്ഷേ, ഞാനതുകൊണ്ട് അർഥമാക്കുന്നത് ഉന്നതവിദ്യാഭ്യാസത്തിന് ആവശ്യമായ രണ്ടുമൂന്ന് ഘടകങ്ങൾ കേരളത്തിൽ ഇല്ലാതായിക്കൊണ്ടിരിക്കുന്നു എന്നാണ്. അവയിൽ ആദ്യത്തേത് ഉന്നത വിദ്യാഭ്യാസത്തിന്റെ ഗുണമേന്മയാണ്. കേരളത്തിൽ അത് നാമാവശേഷമായിക്കഴിഞ്ഞിരിക്കുന്നു. മറ്റൊരു ഘടകം കേരളത്തിൽ ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നിന്ന് വിദ്യാഭ്യാസ സംസ്കാരം ചോർന്നുപോയിരിക്കുന്നു എന്നതാണ്. ഇത് നമ്മുടെ വിദ്യാഭ്യാസ മൂല്യം എന്താണ് എന്ന പ്രശ്നവുമായി ബന്ധപ്പെട്ട കാര്യമാണ്. വിദ്യാഭ്യാസമൂല്യം, സുനിൽ പറഞ്ഞതുപോലെ തൊഴിൽ മാത്രമായി മാറുമ്പോൾ വിദ്യാഭ്യാസ സംസ്കാരം നഷ്ടപ്പെടും. വിദ്യാഭ്യാസ സംസ്കാരം വിദ്യാഭ്യാസമൂല്യവുമായി ആഴത്തിൽ ബന്ധമുള്ള ഒന്നാണ്. വിദ്യാഭ്യാസ സംസ്കാരത്തിന്റെ അഭാവത്തിൽ വിദ്യാർഥികളും അധ്യാപകരും ഉന്നതവിദ്യാഭ്യാസത്തിന്റെ അടിസ്ഥാന താൽപര്യത്തെ, സെർച്ച് ഫോർ നോളജ് എന്നതിനെ കൈയൊഴിയും. വിദ്യാർഥികൾക്ക് ജോലികിട്ടാനുള്ള പരിശീലനം

മാത്രമായി വിദ്യാഭ്യാസം മാറും. അങ്ങനെയൊരവസ്ഥ ഇവിടെയുണ്ട്. ഇവിടെ വിവരസാങ്കേതിക വിദ്യയെ ഫലപ്രദമായി ഉപയോഗിക്കാനുള്ള സാധ്യതയുണ്ട്. മുമ്പ് ഓരോ വിഷയത്തിലും എന്ത് സംഭവിക്കുന്നു എന്നറിയാൻ വലിയ പ്രയാസമുണ്ടായിരുന്നു. ഇന്ന് വിവരസാങ്കേതിക വിദ്യയിലൂടെ ഈ പ്രയാസങ്ങളുടെ വലിയൊരു ഭാഗം, പൂർണമായി അപ്പോഴും സാധ്യമല്ല എങ്കിൽകൂടി, മറികടക്കാമെന്നു വന്നിരിക്കുന്നു. ഉന്നത വിദ്യാഭ്യാസത്തിന്റെ ഗുണമേന്മയെ സംബന്ധിച്ചുള്ള പല പ്രശ്നങ്ങൾക്കും പരിഹാരമാകാൻ ഇതിന് കഴിയും. അതുകൊണ്ട് വിവരസാങ്കേതിക വിദ്യയ്ക്ക് വിദ്യാഭ്യാസ മേഖലയിൽ നൽകുന്ന പ്രാധാന്യം വിദ്യാഭ്യാസത്തിന്റെ ഗുണമേന്മയുമായി ബന്ധപ്പെടതാവണം; തൊഴിൽ സാധ്യത മാത്രമായിട്ടല്ല. എങ്കിൽ മാത്രമേ നമുക്ക് ഭാവിയിൽ വിവരസാങ്കേതിക വിദ്യയെ തന്നെ വളർത്തിയെടുക്കാൻ സാധിക്കൂ

? 1957 ലെ ആദ്യ കമ്മ്യൂണിസ്റ്റ് മന്ത്രിസഭ വിദ്യാഭ്യാസ മേഖലയിൽ അടിസ്ഥാനപരമായ പരിവർത്തനങ്ങൾക്ക് തുടക്കം കുറിച്ചിരുന്നുവല്ലോ. വിമോചന സമരം മൂലം അത് വിജയിക്കാതെ പോവുകയും ചെയ്തു. പിന്നീട് വിദ്യാഭ്യാസ മേഖലയിൽ അത്തരം മൗലികമായ പരിവർത്തനങ്ങൾ ഉണ്ടായിട്ടില്ല. വിദ്യാഭ്യാസത്തെ സംബന്ധിച്ച് പ്രത്യേകമായ നയമോ സമീപനമോ ഉള്ള കക്ഷികളല്ല വിദ്യാഭ്യാസ വകുപ്പ് കൈകാര്യം ചെയ്യുന്നത് എന്ന വിമർശം ഇപ്പോൾ പ്രബലമാണ്. കേരളത്തിലെ വിദ്യാഭ്യാസത്തിന്റെ തകർച്ചയുടെ കാരണമായി ഈ വീക്ഷണമില്ലായ്മ ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. കേരള വികസന മാതൃകയുടെ തുടർച്ച നിലനിറുത്തിക്കൊണ്ടുള്ള ഒരുവിദ്യാഭ്യാസ നയം പുതിയ ഗവൺമെന്റ് ആവിഷ്കരിക്കുകയാണെങ്കിൽ അതിന്റെ അടിസ്ഥാനം എന്തായിരിക്കണമെന്നാണ് മാഷ് കരുതുന്നത്?

■ ആദ്യമായി പുതിയ ഗവണ്മെന്റ് വിദ്യാഭ്യാസം സാങ്കേതിക സ്വഭാവമുള്ള, വിശേഷാവഗാഹം ആവശ്യമുള്ള ഒന്നാണെന്ന് തിരിച്ചറിയണം എന്നാണ്. ഇത് കൈകാര്യം ചെയ്യാൻ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള അറിവ്, വിശേഷാവഗാഹം, രാഷ്ട്രീയ ഇച്ഛാശക്തിയോടൊപ്പം വളരെ പ്രധാനമാണെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. പലപ്പോഴും വിദ്യാഭ്യാസം കൈകാര്യം ചെയ്യുന്ന മന്ത്രിമാരും ഉദ്യോഗസ്ഥരും അതിനെ ഒരു ഭരണപരമായ പ്രശ്നമായി മാത്രം ചുരുക്കി കാണാറുണ്ട്. അങ്ങനെ പൊതുമരാമത്തും വിദ്യാഭ്യാസവും തമ്മിൽ വ്യത്യാസമില്ലാത്ത അവസ്ഥ ഉണ്ടായി. ഇതല്ലാതെ വിദ്യാഭ്യാസ മേഖല വളരെ സാങ്കേതിക സ്വഭാവമുള്ള ഒന്നാണെന്നും അതുകൊണ്ട് ഈ മേഖലയെ സംബന്ധിച്ച ഒരു സവിശേഷജ്ഞാനം ഇതിന്റെ ഭരണത്തിന് ആവശ്യമാണെന്നും തിരിച്ചറിയാൻ കഴിയണം. ഭരണസാമർഥ്യം, രാഷ്ട്രീയ ഇച്ഛാശക്തി, വിദ്യാഭ്യാസ വൈദഗ്ധ്യം എന്നിവ ഉൾക്കൊള്ളുന്നതായിരിക്കണം വിദ്യാഭ്യാസ നയം. വിദ്യാഭ്യാസ മേഖലയിൽ പ്രവർത്തിക്കുന്ന പ്രഗല്ഭരായ പണ്ഡിതന്മാരെ ക്ഷണിച്ചുവരുത്തി കേരളത്തിലെ വിദ്യാഭ്യാസ പ്രശ്നങ്ങളെക്കുറിച്ച് വളരെ ആഴത്തിലുള്ള ചർച്ചക്ക് തുടക്കം കുറിക്കേണ്ടതാണ്. പൊതു സമൂ

ഹത്തിലേക്ക് ഈ ചർച്ചകൾ വ്യാപിപ്പിക്കാനും കഴിയണം. ഇത് പൊതു വായ ആശയ രൂപവത്കരണത്തിന് വേണ്ടിയാണ്. ഇത്തരം ആശയങ്ങൾ ഉൽപാദിപ്പിക്കപ്പെട്ടു കഴിഞ്ഞാൽ അതിനെ നമ്മുടെ അനുഭവവുമായി ബന്ധപ്പെടുത്തി ഒരു വിദ്യാഭ്യാസ പരിപ്രേക്ഷ്യത്തിന് രൂപം നൽകണം. നമ്മുടെ അധ്യാപകർ, വിദ്യാർഥികൾ, രക്ഷിതാക്കൾ തുടങ്ങിയവരുടെ അനുഭവങ്ങൾക്ക് ഇവിടെ വലിയ പങ്ക് ലഭിക്കണം. വിദ്യാഭ്യാസത്തിന്റെ ഘടനയെയും ഉള്ളടക്കത്തെയും കുറിച്ചുള്ള പുതിയ ഒരു സമഗ്രദർശ നത്തിന് രൂപം കൊടുക്കാൻ ഇതിലൂടെ കഴിയും.

വിദ്യാഭ്യാസ മേഖലയിൽ ഇന്നുള്ള ഏറ്റവും വലിയ പ്രശ്നം അമിതമായ സ്വാശ്രയവത്കരണമാണ്. സ്വാശ്രയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ നമ്മുടെ വിദ്യാഭ്യാസ പ്രശ്നങ്ങൾക്ക് പോം വഴിയല്ല. സ്വാശ്രയ വിദ്യാ ഭ്യാസം സ്വീകാര്യമായ ഒരു പദ്ധതിയാണെന്ന് എനിക്ക് അഭിപ്രായമില്ല. സ്വകാര്യ സ്ഥാപനങ്ങൾ ഉണ്ടാവരുത് എന്നല്ല ഞാൻ ഉദ്ദേശിക്കുന്നത്. സ്വകാര്യ സ്ഥാപനങ്ങൾ കേരളത്തിലെ വിദ്യാഭ്യാസത്തിൽ വളരെ വലിയ പങ്ക് വഹിച്ചിട്ടുണ്ട്. വഹിക്കുകയും ചെയ്യണം. പക്ഷേ, സ്വാശ്രയ സ്ഥാപ നങ്ങൾ അതല്ല ചെയ്യുന്നത്. കേരളത്തിലെ ഒരു മുൻ മുഖ്യമന്ത്രി രണ്ട് സ്വാശ്രയ സ്ഥാപനങ്ങൾ സമം ഒരു സർക്കാർ സ്ഥാപനം എന്ന് പറയു കയുണ്ടായല്ലോ. കണക്ക് നല്ലതെങ്കിലും ഒരു വിദ്യാഭ്യാസ ദർശനം എന്ന നിലയിൽ നിന്ന് അത് വളരെ തലതിരിഞ്ഞ ഒന്നാണ്. സ്ഥാപനങ്ങൾക്ക് പിന്നിലുള്ള ഏകയുക്തി സാമ്പത്തികമാണ്. വിദ്യാഭ്യാസ നടത്തിപ്പിന് ആവശ്യമായ പണം സ്വരൂപിക്കാൻ സ്വാശ്രയത്വമല്ലാതെ മറ്റു വഴികളില്ലേ? പല വഴികളുമുണ്ടെന്ന് എനിക്ക് തോന്നുന്നു. ശാസ്ത്രസാഹിത്യ പരിഷ ത്തിന്റെ വിദ്യാഭ്യാസ കമ്മീഷൻ ഒരു വിദ്യാഭ്യാസ സെസിനെക്കുറിച്ച് പറഞ്ഞിരുന്നു. ഒരു ഇക്വിറ്റി ഫണ്ട് ഉണ്ടാക്കാമോ എന്നും ആലോചിക്കാ വുന്നതാണ്. ഇത്തരം പല വഴികളും പരിഗണനയിൽ വരണം. നിലവി ലുള്ള സ്വാശ്രയ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ നടത്തിപ്പിന് വളരെ ശക്ത മായ നിയന്ത്രണം ആവശ്യമാണ്. ഇത് ഗവൺമെന്റ് നിയന്ത്രണം തന്നെ ആവണമെന്നില്ല. വിദ്യാഭ്യാസ മേഖലയിൽ തന്നെ അത്തരം ചില നിയ ന്ത്രണങ്ങളും അതിനാവശ്യമായ ഘടകങ്ങളും ഉണ്ടാക്കാവുന്നതാണ്. അതുപോലെതന്നെ സാധാരണ കോളേജുകളുടെയും സർവകലാശാല കളുടെയും ഇന്നത്തെ നടത്തിപ്പിൽ നിന്ന് വ്യത്യസ്തമായ ഒരു നട ത്തിപ്പ് സാധ്യമാവുമോ എന്നാരായേണ്ടതാണ്. അത് കുറേക്കൂടി അക്കാ ദമികമാവേണ്ടതുണ്ട്.

കേരളത്തിലെ ഏഴ് സർവകലാശാലകൾ എടുത്തുനോക്കിയാൽ അവ പഠിപ്പിക്കുന്ന കോഴ്സുകൾ തമ്മിൽ കാര്യമായ വ്യത്യാസമൊന്നും ഇല്ലെന്ന് കാണാനാവും. ഏകദേശം ഒരേ കോഴ്സുകൾ തന്നെയാണ് അവിടെയെല്ലാം ഉള്ളത്. ഇത് ആശാസ്യമായ രീതിയാണോ എന്നാലോ ചിക്കണം. കേരളത്തിലെ സർവകലാശാലകൾ ഏതെങ്കിലുമൊക്കെ വിഷ യങ്ങളിൽ സ്പെഷലൈസ് ചെയ്യുകയും അതിന്റെ ഏറ്റവുമുയർന്ന ഒരു പഠനകേന്ദ്രമായി മാറുകയും ചെയ്യേണ്ടതാവശ്യമാണ്. ഇങ്ങനെ പല മേഖ

ലകളിലേക്കും അന്വേഷണങ്ങൾ ചെന്നെത്തേണ്ടതുണ്ട്. അതായത് ഉന്നത വിദ്യാഭ്യാസ മേഖലയിൽ അഴിച്ചുപണി നടത്തേണ്ടിയിരിക്കുന്നു.

? ഉന്നത വിദ്യാഭ്യാസ മേഖലയിൽ സാമൂഹിക ശാസ്ത്ര മാനവിക പഠനം വളരെയേറെ ദുർബലമായിട്ടുണ്ട്. അതിലുമുപരിയായി ശാസ്ത്രപഠനമെന്നത് സാങ്കേതിക വിദ്യാ പരിശീലനമായി ഒതുങ്ങിപ്പോകുന്ന ഒരു സ്ഥിതിയും ഇപ്പോഴുണ്ട്. സൈദ്ധാന്തികശാസ്ത്ര പഠനം ഇപ്പോൾ വലിയ പ്രതിസന്ധിയെ നേരിടുന്നുണ്ട്. ഇതിനെ മറികടക്കുന്നതിന് സർക്കാർ തലത്തിൽ ഏതുതരത്തിലുള്ള ഇടപെടലാണ് വേണ്ടത്?

■ ഇത് വളരെ വലിയ ഒരു പ്രശ്നമാണ്. വാസ്തവത്തിൽ ഇത് കേരളത്തിൽ മാത്രമായുള്ള ഒരു പ്രശ്നമല്ല. ഇന്ത്യയിലാകെ ഇതുണ്ട്. കേരളത്തിൽ ഇത് വളരെ രൂക്ഷമായ ഒരു പ്രശ്നമാണെന്ന് മാത്രം. ഇതിനെ നേരിടേണ്ടത് സർവകലാശാലകളുടെ പുനഃക്രമീകരണത്തിലൂടെയാണ്. ഒരർഥത്തിൽ ശ്രീശങ്കരാചാര്യ സംസ്കൃത അക്കാദമിക പ്രവർത്തനങ്ങൾ ഇതുമായി ബന്ധപ്പെട്ടതാണ്. എനിക്ക് തോന്നുന്നത് സർവകലാശാലകളിൽ ക്രഡിറ്റ് സിസ്റ്റം ഉണ്ടാവുന്നത് ഈ പ്രശ്നത്തെ നേരിടുന്നതിനുള്ള ആദ്യത്തെ കാൽവെപ്പായിരിക്കും എന്നാണ്. ക്രഡിറ്റ് സിസ്റ്റം എന്നതുകൊണ്ട് ഞാനുദ്ദേശിക്കുന്നത് വിവിധ വിഷയങ്ങൾ തമ്മിൽ ഇന്ന് നിലനിൽക്കുന്ന വിഭജനം ഇല്ലാതാക്കാനുള്ള നാന്ദികുറിക്കുകയെന്നതാണ്. ശാസ്ത്രം, സാമൂഹിക ശാസ്ത്രം സൈദ്ധാന്തിക ശാസ്ത്രം പ്രയുക്ത ശാസ്ത്രം എന്നെല്ലാമുള്ള വിഭജനങ്ങൾ മാറേണ്ടിയിരിക്കുന്നു. വിദ്യാർഥികൾക്ക് ഈ എല്ലാ മേഖലകളിൽ നിന്നും കോഴ്സുകൾ എടുക്കാൻ കഴിയണം. കേരളത്തിലെ ഉന്നത വിദ്യാഭ്യാസ മേഖലയിൽ ഏറെ പരിഷ്കരണങ്ങൾ നടന്നിട്ടില്ല. പലപ്പോഴും സിലബസ് പരിഷ്കരണം നടന്നു എന്നല്ലാതെ അടിസ്ഥാനപരമായ മാറ്റം ഉണ്ടായിട്ടില്ല. അത്തരത്തിലുള്ള അടിസ്ഥാനപരമായ മാറ്റം കൊണ്ടല്ലാതെ ഇപ്പോഴത്തെ പ്രതിസന്ധിയെ മറികടക്കാനാവുകയില്ല. അത്തരം സമൂല പരിവർത്തനം പ്രാവർത്തികമാക്കാൻ കഴിവുള്ള ഭരണകർത്താക്കൾ വിദ്യാഭ്യാസ സ്ഥാപനങ്ങളിലുണ്ടാകേണ്ടത് അനിവാര്യമാണ്.

? നവോത്ഥാനകാലം മുതലേ വിദ്യാഭ്യാസത്തിന് കേരളത്തിൽ വലിയ പ്രാധാന്യം ഉണ്ടായിരുന്നല്ലോ. മാഷ് നേരത്തെ പറഞ്ഞപോലെ സ്വകാര്യ സ്ഥാപനങ്ങൾ കേരളീയ വിദ്യാഭ്യാസ മേഖലയിൽ വലിയ പങ്ക് നിർവഹിച്ചതും ഈ നവോത്ഥാന പാരമ്പര്യത്തിനുള്ളിലാണ്. ഈ പങ്ക് ഇന്ന് ഒരു റിവേഴ്സ് ഓർഡറിലേക്ക് എത്തിയിട്ടുണ്ടെന്ന് തോന്നുന്നു. അതായത് സാമൂഹികമായ എല്ലാ ഉത്തരവാദിത്വങ്ങളും കൈയൊഴിഞ്ഞ വാണിജ്യ പദ്ധതിയായി ഇപ്പോൾ വിദ്യാഭ്യാസ നടത്തിപ്പ് മാറിത്തീർന്നിട്ടുണ്ട്. ഒരു പുതിയ ഭരണകൂടം ഈ മേഖലയിൽ ഏതുതരത്തിലുള്ള ഇടപെടലാണ് നടത്തേണ്ടത്? പൊതുവെ വിദ്യാഭ്യാസത്തിലെ സാമൂഹിക നിയന്ത്രണം ഇപ്പോൾ പടിപടിയായി കുറഞ്ഞുവരുന്നത് നാം കാണുന്നുമുണ്ടല്ലോ.

■ കേരളത്തിലെ വിദ്യാഭ്യാസം ഇന്ന് പൊള്ളയായ ഒന്നാണ്. ഇതിനുള്ള

ഒരു കാരണം വിദ്യാഭ്യാസത്തിന്റെ സാമൂഹിക ബന്ധം ഇല്ലാതായി എന്നതാണ്. സാമൂഹിക ബന്ധം എന്നതുകൊണ്ട് ഞാനുദ്ദേശിക്കുന്നത് സാമൂഹിക പ്രശ്നങ്ങളെ മനസ്സിലാക്കാനും ഉൾക്കൊള്ളാനുമുള്ള കഴിവ് സൃഷ്ടിക്കുക എന്നതാണ്. അല്ലാതെ സാമൂഹിക പ്രശ്നങ്ങളെക്കുറിച്ച് പഠിപ്പിക്കുന്നു, അവ സിലബസിന്റെ ഭാഗമായി വരുന്നു എന്നതല്ല, നമ്മുടെ സമൂഹത്തിന്റെ പ്രശ്നങ്ങളെ മനസ്സിലാക്കാനുള്ള കഴിവ്, സന്നദ്ധത, അതിനുള്ള ബൗദ്ധിക ശേഷി എന്നിവ പ്രദാനം ചെയ്യാൻ വിദ്യാഭ്യാസത്തിന് കഴിയണം. ഒരുപക്ഷേ, കേരളത്തിലെ വിദ്യാഭ്യാസത്തിനേറ്റ ഏറ്റവും വലിയ ക്ഷതം ഈ കഴിവ് നിലവിലില്ല എന്നതാണ്. അതുകൊണ്ട് അത്തരം ഒരു കാഴ്ചപ്പാട് വിദ്യാഭ്യാസത്തിൽ എങ്ങനെയാണ് കൊണ്ടുവരുക എന്നത് വളരെ പ്രധാനപ്പെട്ട ഒരു പ്രശ്നമായിരിക്കുന്നു. ഇത് സാധ്യമാവണമെങ്കിൽ നാം മുമ്പ് ചർച്ച ചെയ്ത വിദ്യാഭ്യാസമൂല്യവും വിദ്യാഭ്യാസ സംസ്കാരവും തമ്മിലുള്ള ബന്ധം മനസ്സിലാക്കുകയും അതിൽ ഇടപെടുകയും ചെയ്യണം. ഗവൺമെന്റിന്റെ ഭാഗത്തുനിന്നും ഉണ്ടാവേണ്ടത് ഇത്തരത്തിലുള്ള ഒരു ശ്രമമാണ്. ഇതിൽ അധ്യാപകർക്ക് വലിയ ഒരു പങ്ക് വഹിക്കാനുണ്ട്. പക്ഷേ, ഇന്ന് അധ്യാപകർ അതിന് പ്രാപ്തരാണോ എന്ന വലിയ ഒരു പ്രശ്നമുണ്ട്. ഇങ്ങനെ പറയാൻ കാരണം ഇന്നത്തെ നിലയിൽ അധ്യാപകർക്ക് ഉയർന്ന നിലവാരത്തിലുള്ള അക്കാദമിക് എബിലിറ്റി കൈവരിക്കാനുള്ള സന്ദർഭമോ സാഹചര്യമോ ചുരുക്കമാണ് എന്നതാണ്. ഒരു അധ്യാപകനായി സർവകലാശാലയിലോ കോളേജിലോ കയറിക്കഴിഞ്ഞാൽ സ്വയം താൽപര്യമുണ്ടെങ്കിൽ വായിച്ച് അത് കുട്ടികൾക്ക് പറഞ്ഞുകൊടുക്കാം. വായിച്ചില്ലെങ്കിലും ക്ലാസിൽ പോകാം. അധ്യാപകൻ തന്റെ വിഷയത്തിൽ കൂടുതൽ പ്രാവീണ്യം കൈവരിച്ചേ തീരൂ എന്ന നിർബന്ധം നമ്മുടെ വ്യവസ്ഥയിലില്ല. അത്തരം ഒരു നിർബന്ധത്തിനുള്ള നടപടികൾ ഗവൺമെന്റിന്റെ ഭാഗത്തുനിന്നുണ്ടാവണം. അധ്യാപകർക്കായുള്ള പരിശീലനം, ഗവേഷണ സൗകര്യങ്ങൾ ഒരുക്കിക്കൊടുക്കൽ ഇവയൊക്കെ ഉണ്ടാവണം. എങ്കിൽ മാത്രമേ വിദ്യാഭ്യാസ മൂല്യം, വിദ്യാഭ്യാസ സംസ്കാരം എന്നിവയിൽ ഇടപെടാൻ ഗവൺമെന്റിന് കഴിയൂ.

? സംസ്കാരം എന്ന പരികൽപനയെ മുൻനിറുത്തി ആലോചിച്ചാൽ ആധുനിക സമൂഹത്തിന്റെ തുടക്കം മുതലേ ഒരു ക്രിട്ടിക്കൽ സെൻസിബിലിറ്റിയെ അടിസ്ഥാനമാക്കിയാണ് അത് ഇവിടെ നിലനിന്നു പോന്നത് എന്ന് കാണാൻ കഴിയും. ജാതിയെക്കുറിച്ചായാലും മതത്തെക്കുറിച്ചായാലും ഒരു വിമർശാവബോധം നിലനിറുത്താൻ കേരളീയ സമൂഹത്തിന് കഴിഞ്ഞിട്ടുണ്ട്. ഒരു പക്ഷേ, ഇന്ന് പൊതുസമൂഹത്തിൽ ഏറ്റവും ദുർബലമായിക്കൊണ്ടിരിക്കുന്നത് ഈ വിമർശാവബോധമാണെന്ന് പറയാം. അതിൽ വിദ്യാഭ്യാസ മേഖലയിലെ മാറ്റങ്ങൾക്ക് വലിയ പങ്കുമുണ്ട്. ഈ വിമർശാവബോധവും അതിന്റെ സംസ്കാരികാന്തരീക്ഷവും രൂപപ്പെടുത്തുന്നതിൽ ഗവൺമെന്റിന് എന്തെങ്കിലും ഒരു പങ്ക് നിർവഹിക്കാനുണ്ടോ?

■ വാസ്തവത്തിൽ പുതിയ ഗവൺമെന്റ് വളരെ ഗൗരവപൂർവം പരിഗണി

ക്കേണ്ട ഒരു മേഖല സംസ്കാരത്തിന്റേതാണ്. സംസ്കാരവും വിദ്യാഭ്യാസവും തമ്മിലുള്ള ബന്ധം കണക്കിലെടുത്തുകൊണ്ടുള്ള പരിശ്രമങ്ങളാണ് വേണ്ടത്. ഇന്ന് നിലവിലുള്ള അവസ്ഥയിൽ ഭരണകൂടത്തിന്റെ സാംസ്കാരിക പ്രവർത്തനങ്ങൾ എന്നത് അക്കാദമികളുടെ പ്രവർത്തനങ്ങൾ മാത്രമായിത്തീർന്നിട്ടുണ്ട്. അവാർഡ് കൊടുക്കൽ തുടങ്ങിയ റിചൽസ് നടത്തുന്ന ഒരു സർക്കാർ ഡിപ്പാർട്ടുമെന്റ് പോലെയാണ് അവ പ്രവർത്തിക്കുന്നത്. ജനങ്ങളുടെ സംസ്കാരത്തിൽ ഇടപെടുന്ന പ്രവർത്തനങ്ങൾ, സംസ്കാരത്തെ ഗുണാത്മകമായി പരിവർത്തന വിധേയമാക്കാനുള്ള ശ്രമങ്ങൾ ഗവൺമെന്റിന്റെ ഭാഗത്തുനിന്നും ഉണ്ടാവുന്നില്ല. ഉണ്ടാവാൻ പാടില്ലെന്നു പറയുന്നവരുമുണ്ട്. അതിരിക്കട്ടെ, സംസ്കാരവും വിദ്യാഭ്യാസവും തമ്മിലുള്ള ബന്ധം വളരെ പ്രധാനമായി വരുന്നത് ഇവിടെയാണ്. കാരണം വിദ്യാഭ്യാസം നേരത്തെ പറഞ്ഞ ക്രിട്ടിക്കൽ അപ്പാരറ്റസിനെ വളർത്താൻ പര്യാപ്തമല്ലാതായിരിക്കുന്നു. അത്തരം ഒരു സ്ഥിതി ഉണ്ടാവണമെങ്കിൽ സംസ്കാരത്തിന്റെ ഇടപെടൽ ആവശ്യമാണ്. വിദ്യാഭ്യാസവും സംസ്കാരവും തമ്മിലുള്ള ബന്ധത്തിലൂടെയാണിത് സംഭവിക്കുക. ഇതിന് സാംസ്കാരിക സ്ഥാപനങ്ങളുടെ പ്രവർത്തന രീതിയിൽ മാറ്റം വരേണ്ടതുണ്ട്. ഉദാഹരണത്തിന് നമ്മുടെ ഭൂതകാലവുമായി വിദ്യാർത്ഥികൾക്കുള്ള ബന്ധം. എങ്ങനെയാണവർ നമ്മുടെ ഭൂതകാലത്തെ മനസ്സിലാക്കുന്നത്? നമ്മുടെ ചരിത്രത്തെ മനസ്സിലാക്കുന്നത്? ഇന്നത്തെ മ്യൂസിയങ്ങളുടെ കാര്യം നോക്കാം. മ്യൂസിയം നമ്മുടെ ഭൂതകാലത്തെക്കുറിച്ച് നമ്മോട് പറയുന്ന ഒന്നാണ്. സംസ്ഥാനത്തൊട്ടാകെ ഒരു മ്യൂസിയം മാത്രം ഉണ്ടാവുമ്പോൾ 99 ശതമാനം വിദ്യാർഥികൾക്കും ഇത് കാണാൻ അവസരമുണ്ടാവില്ല. കാണാൻ കഴിഞ്ഞാൽ, അവർ പഠിക്കുന്നതുമായി ബന്ധപ്പെടുത്താൻ കഴിഞ്ഞാൽ, അവർക്ക് സ്വന്തം ഭൂതകാലത്തെക്കുറിച്ചുള്ള അവബോധം വളരെ വ്യത്യസ്തമായിരിക്കും. അതുകൊണ്ട് കേരളത്തിലെ എല്ലാ ജില്ലകളിലും മ്യൂസിയമുണ്ടാവണം. അല്ലെങ്കിൽ സാംസ്കാരിക കേന്ദ്രങ്ങൾ ഉണ്ടാകണം. അപ്പോൾ അവിടെയുള്ള വിദ്യാർഥികൾക്കെല്ലാം അത് കാണാൻ അവസരം ലഭിച്ചേക്കും. ഇതാണ് സാംസ്കാരിക സ്ഥാപനങ്ങൾ വിദ്യാഭ്യാസവുമായി ബന്ധപ്പെടേണ്ട ഒരു രീതി. മറ്റൊന്ന് വിദ്യാഭ്യാസം സാമൂഹിക പ്രശ്നങ്ങളെ നേരിടാനുള്ള ഉപാധിയായിത്തീരണമെങ്കിൽ സാമൂഹിക യാഥാർഥ്യത്തെക്കുറിച്ചുള്ള പഠനങ്ങൾ വിദ്യാഭ്യാസത്തിന്റെ ഭാഗമായിത്തീരണം എന്ന കാര്യമാണ്. വിദ്യാർഥികൾക്ക് സ്വയം ചോദ്യം ഉന്നയിക്കാനും ഉത്തരം കണ്ടെത്താനുമുള്ള കഴിവ് സൃഷ്ടിച്ചെടുക്കണം. അത്തരമൊരു മാറ്റം പഠന സമ്പ്രദായത്തിൽ വരണം. സംസ്കാരത്തെ വിദ്യാഭ്യാസ മൂല്യമാക്കി ഉയർത്തിക്കൊണ്ട് ഒരു വിമർശാവബോധം വികസിപ്പിച്ചെടുക്കാൻ അപ്പോൾ മാത്രമേ കഴിയൂ.

**? സാംസ്കാരിക സ്ഥാപനങ്ങളിലെ സർക്കാർ ഇടപെടൽ അതിന്റെ ചുമതലക്കാരെ തീരുമാനിക്കൽ മാത്രമായി ചുരുങ്ങിയിട്ടുണ്ട്. സാംസ്കാരിക സ്ഥാപനങ്ങളുടെ മൊത്തത്തിലുള്ള ഒരു പുനഃക്രമീകരണം ആവശ്യ**

മല്ലേ? ഏതുതരത്തിലാണ് അത് വേണ്ടത്?

- ഒന്നാമതായി വിദ്യാഭ്യാസ സാംസ്കാരിക മേഖലയിൽ വ്യാപകമായ പുനഃക്രമീകരണം ആവശ്യമാണ്. അതിൽ പ്രധാനപ്പെട്ട ഒരു കാര്യം സാംസ്കാരിക സ്ഥാപനങ്ങളും ഉന്നത വിദ്യാഭ്യാസവുമായി ഒരുതരം ജൈവബന്ധം വളർത്തിയെടുക്കുകയാണ്. ശാസ്ത്രസ്ഥാപനങ്ങൾ, ആർക്കിയോളജിക്കൽ സർവേ, ആർക്കൈവ്സ്, കല-സാഹിത്യ സ്ഥാപനങ്ങൾ ഇവയെയൊക്കെ ഈ രൂപത്തിൽ സംയോജിപ്പിക്കാൻ സാധിക്കും. രണ്ടാമതായി ഇന്ന് നിലവിലുള്ള സ്ഥാപനങ്ങളിൽ അഴിച്ചുപണി നടത്തണം. അവയെ സ്വയംഭരണസ്ഥാപനങ്ങളാക്കി മാറ്റണം. ഒരു പുതിയ സർക്കാർ വരുമ്പോൾ കക്ഷിതാൽപര്യങ്ങൾക്ക് അനുസൃതമായി പുനഃസംഘടിപ്പിക്കപ്പെടുന്നതിനു പകരം ഓരോ മേഖലയിലുമുള്ള ഏറ്റവും മികച്ച വ്യക്തികൾ വളരെ തുറന്ന രീതിയിൽ നേതൃത്വം നൽകുന്ന സംഘടനാരീതി ഉണ്ടാവണം. അവയെ ജനകീയവൽക്കരിക്കേണ്ടത് ഇത്തരത്തിലാണ്. നമ്മുടെ കലകളെ സംബന്ധിച്ച അവബോധ വ്യാപനത്തിന് സ്ഥാപനങ്ങൾക്ക് കഴിയണം. സാംസ്കാരികമായ ഇടപെടലിന്റെ മുഖ്യതലം അതാണ്. മൂന്നാമതായി ഈ സ്ഥാപനങ്ങൾക്ക് ആവശ്യമായ സാമ്പത്തിക സഹായം ഉറപ്പുവരുത്താനും ഗവൺമെന്റിന് കഴിയണം.

? കേരളത്തിൽ സാമൂഹിക അസമത്വം വർധിച്ചുവരുന്നതായാണ് വിവിധ പഠനങ്ങൾ നൽകുന്ന സൂചന. സാമ്പത്തിക മേഖലയിലും വിദ്യാഭ്യാസ മേഖലയിലും തൊഴിൽ മേഖലയിലുമെല്ലാം ഇത് കൂടിക്കൂടി വരുന്നു. സാംസ്കാരിക മൂലധനത്തിന്റെ കാര്യത്തിലും സ്ഥിതി വ്യത്യസ്തമല്ല. പുതിയ സർക്കാർ ഈ സാമൂഹിക അസമത്വത്തെ എങ്ങനെയാണ് അഭിമുഖീകരിക്കുക? കേരളത്തിൽ ഇപ്പോൾ മധ്യവർഗത്തിന്റെ താൽപര്യങ്ങൾക്കാണ് സാമൂഹികമായി മേൽക്കൈ ഉള്ളത്. ഈ അവസ്ഥ കൂടി പരിഗണിച്ച് ഭരണകൂടത്തിന് സാമൂഹിക അസമത്വത്തെ സംബന്ധിച്ച് ഏതുതരം നിലപാടാണ് കൈക്കൊള്ളാനാകുക.

- ഇവിടെ നാം തിരിച്ചറിയേണ്ടത് ഈ അസമത്വം വരാനിരിക്കുന്ന കൊല്ലങ്ങളിൽ കൂടുതൽ ശക്തിപ്പെടാൻ പോവുകയാണ് എന്ന കാര്യമാണ്. ഇതിന്റെ ഒരു കാരണം ആഗോളീകരണമാണ്. സമൂഹത്തിന്റെ മേൽത്തട്ടിലുള്ളവർക്ക് പലതരത്തിൽ പണം സമ്പാദിക്കാനുള്ള വഴികൾ ശക്തിപ്പെട്ടുവരുകയാണ്. ഈ അഫ്ളുവന്റ് മൈനോറിറ്റിയുടെ സ്വാധീനം എല്ലാ തുറകളിലും വളർന്നുകൊണ്ടിരിക്കുന്നു. അവരുടെ അദൃശ്യമല്ലാത്ത പ്രവർത്തനങ്ങളുടെ ഫലങ്ങൾ പലപ്പോഴും തിരിച്ചറിയപ്പെടാറില്ല. ഇതിനു പിന്നിൽ ശരിയായ സാമൂഹികാസമത്വം മറഞ്ഞുകിടക്കുന്നു. പരമ ദരിദ്രരായ പതിനഞ്ചോളം ശതമാനം കേരള സമൂഹത്തിലുണ്ടെന്ന് നാം അറിയുന്നില്ല.

വളരെ ആധുനികമായി ജീവിക്കുന്ന ഒരു സമൂഹത്തിന്റെ ചിത്രമാണ് കേരളം പുറത്തുകാണിക്കുന്നത്. കടമെടുത്തും ആധുനിക ജീവിതം നയിക്കുകയാണ് ഇവിടെ. അസമത്വം നിലനിൽക്കുന്നു എന്നും ഇത് ശക്തമായിക്കൊണ്ടിരിക്കുന്നു എന്നും തിരിച്ചറിയേണ്ടത് പ്രധാനമാണ്. താഴേ

ത്തട്ടിലുള്ളവർക്ക് നിർബന്ധമായ തൊഴിലവസരങ്ങൾ ഉറപ്പുവരുത്തേണ്ടത് അനിവാര്യമാണ്. അങ്ങനെയല്ലാതെ അവർക്ക് അടിസ്ഥാന ജീവിത സൗകര്യങ്ങൾ ഉറപ്പിക്കാനാവില്ല. ആദിവാസി മേഖലയിലും മറ്റും ഇത് വളരെ പ്രധാനപ്പെട്ട കാര്യമാണ്. ഇത് ഗ്രാമമേഖലകളിലെ വികസനവുമായി ബന്ധപ്പെട്ട ഒരു കാര്യമാണ്. അതോടൊപ്പം പരമദരിദ്രരായ ആളുകൾ ജീവിക്കുന്ന മേഖലകളിലെ വിദ്യാഭ്യാസ സൗകര്യം ഉടനടി സൃഷ്ടിക്കേണ്ടതുണ്ട്. ആ സൗകര്യങ്ങൾ ഉണ്ടാക്കുകയും ഉച്ചഭക്ഷണം ഉൾപ്പെടെയുള്ള കാര്യങ്ങൾ ഉറപ്പുവരുത്തി വിദ്യാഭ്യാസം പാവപ്പെട്ടവർക്ക് സാധ്യമാക്കുകയും വേണം.

? കേരളത്തിലെ വികസന പ്രക്രിയയുടെ ഫലമായി ചെറിയ തോതിലുള്ള സാമൂഹിക അസമത്വത്തോടൊപ്പം അനിയന്ത്രിതമായ പരിസ്ഥിതി ചൂഷണവും ഉണ്ടായിട്ടുണ്ട്. അതിനെതിരായ നീക്കങ്ങൾക്ക് സംഘടിത ശേഷിയില്ലതാനും. മാധ്യമങ്ങളിൽ ഇടം കിട്ടിയിട്ടുണ്ടെങ്കിലും ഭരണതലത്തിലോ ഭരണ ആസൂത്രണത്തിലോ പരിസ്ഥിതി വിവേകത്തിന് ഇപ്പോഴും കാര്യമായ സ്വാധീനമൊന്നുമില്ല. പുതിയ സർക്കാർ ഈ പ്രശ്നത്തിൽ ഏതുതരം സമീപനം കൈക്കൊള്ളണമെന്നാണ് മാഷ് കരുതുന്നത്?

■ അഞ്ചുവർഷമായി ഇടതുപക്ഷവും ഇടതുപക്ഷ നേതാക്കന്മാരും പരിസ്ഥിതി പ്രശ്നത്തിൽ വളരെ ശക്തമായി ഇടപെട്ടിട്ടുണ്ട്. മുഖ്യമന്ത്രി തന്നെ സ്തുത്യർഹമായ പങ്കുവഹിച്ചിട്ടുണ്ട്. അതിലൂടെ ഇക്കാര്യത്തിൽ കാര്യമായ ഒരു അവബോധം സൃഷ്ടിക്കാനും കഴിഞ്ഞിട്ടുണ്ട്. ഗവൺമെന്റ് ഇക്കാര്യത്തിൽ വളരെ ശക്തമായ നടപടികൾ എടുത്തേതീരൂ. ഒരു പരിസ്ഥിതി നയത്തിന് പുതിയ ഗവൺമെന്റ് രൂപം നൽകണം. ജലം, ധാതുവസ്തുക്കൾ, വനഭൂമി, തീരപ്രദേശങ്ങൾ ഇവയൊക്കെ സംബന്ധിച്ച് ഒരു അടിസ്ഥാന നിലപാട് ഉണ്ടാവണം. കേന്ദ്ര ഗവൺമെന്റിന്റെ നിയമങ്ങൾ നിൽക്കെത്തന്നെ ഇക്കാര്യത്തിൽ നമ്മുടേതായ സമീപനം ആവശ്യമാണ്. ടൂറിസത്തിന്റെ കാര്യത്തിലും ഇതുവേണം. ടൂറിസം കേരളത്തിൽ സാധ്യതയുള്ള ഒന്നാണെന്ന് ഇന്ന് തിരിച്ചറിഞ്ഞിട്ടുണ്ട്. ടൂറിസം വളർത്തുമെന്ന് എൽ ഡി എഫിന്റെ പ്രകടനപത്രികയിൽ പറയുന്നുമുണ്ട്. ഇത് പക്ഷേ, വളരെയേറെ ചർച്ച ചെയ്യേണ്ട ഒരു കാര്യവുമാണ്. ഇതിൽ ഒരുപാട് സാധ്യതകളുണ്ട്. പക്ഷെ, ഇതൊക്കെ പരിസ്ഥിതിയുമായി എങ്ങനെ ബന്ധപ്പെടും, സംസ്കാരവുമായി എങ്ങനെ ബന്ധപ്പെടും എന്ന് ആലോചിക്കണം. ഇതിന് സമഗ്രമായ ഒരു നയം ആവശ്യമാണ്.

? ടൂറിസം പോലുള്ള സാധ്യതകളെ നമുക്ക് എത്രത്തോളം ആശ്രയിക്കാൻ കഴിയും? ഒരു സമൂഹമെന്ന നിലയിലുള്ള നമ്മുടെ വളർച്ചയ്ക്ക് അത് എത്രത്തോളം ഉപയോഗപ്രദമാണ്?

■ ടൂറിസത്തിന്റെ മേഖലയിൽ ഒരുപാട് സാധ്യതകളുണ്ടെങ്കിൽ പോലും ഏറെ വിദേശികൾ ഇവിടെ വരാൻ സാധ്യതയുണ്ടെങ്കിലും, അതിനെ നാം ഒരു പ്രധാന വരുമാനമാർഗമായി കാണരുത് എന്നാണ് എന്റെ അഭിപ്രായം. കാരണം വിനോദസഞ്ചാരം ഏതെങ്കിലുമൊരു രാജ്യത്ത് അമി

തമായി വളർന്നുവരുന്നതിന് ഒരുപാട് പ്രതിലോമകരമായ വശങ്ങളുണ്ട്. അതുകൊണ്ട് കേരളീയ സമൂഹത്തിനും അതിന്റെ സവിശേഷതകൾക്കും ഉൾക്കൊള്ളാൻ കഴിയുമോ എന്ന ചോദ്യം ഇവിടെ പ്രധാനമാണ്. നമുക്ക് ഉൾക്കൊള്ളാൻ കഴിയുന്നത്ര മാത്രമേ വിനോദസഞ്ചാരം അനുവദിക്കാവൂ. ഒരു കടിഞ്ഞാണുമില്ലാത്ത ടൂറിസം ഉണ്ടായിക്കൂടാ. ഇന്ന് കേരളത്തിൽ വരുന്നവർക്കാവശ്യമായ അടിസ്ഥാന സൗകര്യങ്ങൾ തന്നെ ഇവിടെയില്ല. അതുകൊണ്ട് ദീർഘകാലാടിസ്ഥാനത്തിൽ ടൂറിസം വികസനത്തിന്റെ ഒരു രൂപരേഖയുണ്ടാക്കുകയും അതിനെ മുൻനിറുത്തി അടിസ്ഥാന സൗകര്യങ്ങൾ ഒരുക്കുകയുമാണ് വേണ്ടത്. എല്ലാ രാജ്യങ്ങളും അങ്ങനെ ചെയ്യുന്നുണ്ട്. അല്ലെങ്കിൽ നമ്മുടെ തീരങ്ങളും കായലുകളും ഒക്കെ നഷ്ടപ്പെട്ടുപോകാൻ ഇടയുണ്ട്.

? കേരളത്തിലെ പ്രബലമായ മധ്യവർഗം അവരുടെ താൽപര്യ നിർവഹണത്തെയാണ് പൊതുവെ വികസനമായി കണക്കാക്കുന്നത്. തങ്ങളുടെ ആവശ്യങ്ങളുടെ നിറവേറലാണ് അവർക്കാവശ്യം. ഈ മധ്യവർഗ ഉപഭോഗാസക്തിയാണ് ഇന്ന് കേരളീയ സമൂഹത്തിന്റെ ആവശ്യമായി പലപ്പോഴും അവതരിപ്പിക്കപ്പെടുന്നത്. ഇതിന്റെ നല്ല ഉദാഹരണമാണ് ഏതാണ്ട് എല്ലാ ജില്ലകളിലുമുള്ള വാട്ടർതീം പാർക്കുകൾ. അത്യന്തം ഗുരുതരമായ ജലദൗർലഭ്യം ഒരുഭാഗത്ത് നിലനിൽക്കുമ്പോൾ തന്നെയാണ് വാട്ടർതീം പാർക്കുകൾ പെരുകിവരുന്നത്. ഈ മധ്യവർഗ താൽപര്യങ്ങളും യഥാർഥമായ വികസന കാഴ്ചപ്പാടുകളും തമ്മിലുള്ള വൈരുധ്യം എങ്ങനെയാണ് പരിഹരിക്കുക?

■ കേരളത്തിന്റെ സാമൂഹിക ജീവിതത്തിലും സാംസ്കാരിക ജീവിതത്തിലും ഇന്ന് ഡ്രൈവിംഗ് ഫോഴ്സ് ആയി നിലനിൽക്കുന്നത് വളരെ വലിയൊരു മധ്യവർഗമാണ്. അവരുടെ താൽപര്യം വികസിത മുതലാളിത്ത സമൂഹങ്ങളിലെ സംസ്കാരവും ജീവിതസൗകര്യങ്ങളും കൈവരിക്കുക എന്നതാണ്. ഇന്ന് ഇവിടെ കൊടികുത്തിവാഴുന്നതും കമ്പോള സംസ്കാരമാണ്. ഇത് മധ്യവർഗത്തെ കീഴടക്കിക്കഴിഞ്ഞിട്ടുണ്ട്. ഈ മധ്യവർഗാഭിരുചിക്ക് നിരക്കുന്ന വിധത്തിലുള്ള പ്രവർത്തനങ്ങളാണ് കേരളത്തിൽ ഇപ്പോൾ നടന്നുവരുന്നത്. ഗവൺമെന്റിന്റെ നേതൃത്വത്തിലായാലും പൊതുസമൂഹത്തിലായാലും. വാസ്തവത്തിൽ ഇന്നത്തെ നിലയിൽ ഇതിന് കടിഞ്ഞാണിടാൻ സാധിക്കുമെന്ന് തോന്നുന്നില്ല. അത്തരമൊരു സ്ഥിതിയിലാണ് ഇപ്പോൾ നാം എത്തിയിട്ടുള്ളത്. എന്നാൽ, ദീർഘകാലാടിസ്ഥാനത്തിൽ ഒരുപക്ഷേ, ഇതിന് ഒരു പോംവഴി കാണാൻ കഴിഞ്ഞെന്നുവരും. അത് കൂടുതൽ വികേന്ദ്രീകൃതമായ കേന്ദ്രങ്ങൾ, സാംസ്കാരിക സമുച്ചയങ്ങൾ, ഉണ്ടാക്കിയാൽ മാത്രമെ സാധ്യമാകു. കേരളത്തിന്റെ ധൈഷണിക ചരിത്രം പരിശോധിച്ചാൽ പ്രാദേശിക പ്രവർത്തനങ്ങളുടെ പല ഉദാഹരണങ്ങളും കാണാൻ കഴിയും. ലൈബ്രറി പ്രസ്ഥാനം ദൃഷ്ടാന്തമാണ്. പക്ഷേ, ലൈബ്രറികൾക്ക് 1950-60കളിൽ പ്രവർത്തിച്ചപോലെ ഇനി പ്രവർത്തിക്കാനാവില്ല. ഈ ലൈബ്രറികളെ സാമൂഹിക ജീവിതത്തിലെ സാംസ്കാരിക ധൈഷണിക കേന്ദ്രങ്ങളാക്കി

മാറ്റാൻ കഴിയുമോ എന്നാലോചിക്കാവുന്നതാണ്. എനിക്ക് തോന്നുന്നത് കഴിയും എന്നാണ്. ലൈബ്രറിയോടൊപ്പം തന്നെ കമ്പ്യൂട്ടറുകൾ, സിനിമകൾ, അതുപോലുള്ളതരം സംവിധാനങ്ങൾ എന്നിവ ഒരുക്കാൻ കഴിയണം. ഞാൻ നേരത്തേ പറഞ്ഞ സാംസ്കാരിക കേന്ദ്രങ്ങൾ അങ്ങനെയായാൽ അവിടേക്ക് പുതിയ തലമുറയെ കൊണ്ടുവരാൻ കഴിയും. ഒരു പുതിയ സാംസ്കാരികാവബോധം സൃഷ്ടിച്ചെടുക്കാൻ ശ്രമിക്കുകയും ചെയ്യാം. അങ്ങനെ കഴിയുമെന്ന് കാണിച്ചുകൊടുത്ത ഒരു പ്രദേശമാണ് കേരളം. ഡി വൈ എഫ് ഐക്കും മറ്റും അതിനുള്ള സാധ്യതയും ശേഷിയുമുണ്ട്. അത് ഉപയോഗപ്പെടുത്താൻ കഴിയണം. കേരളത്തിന് ഒരു പുതിയ സാംസ്കാരിക ഭൂപടം നിർമിക്കണം. എങ്കിൽ മാത്രമേ ഇപ്പോഴത്തെ ആഭിമുഖ്യങ്ങളെ മറികടന്നുപോകാനാവൂ.

? മധ്യവർഗവത്കരണവും ഉപഭോഗവത്കരണവും പോലെ കേരളത്തിൽ വിനാശകരമായ സ്വാധീനം ചെലുത്തുന്ന ഒന്നാണ് ഇപ്പോൾ നടന്നുവരുന്ന മതവത്കരണവും. വളരെ സൂക്ഷ്മ തലങ്ങളിലേക്ക് വരെ അത് ഇപ്പോൾ എത്തപ്പെട്ടിരിക്കുന്നു. സ്ഫോടനാത്മകമായ വർഗീയ സ്വഭാവം ഇപ്പോൾ അതിനില്ലെങ്കിലും അത്തരം ഒരു സാധ്യത തള്ളിക്കളയാനാവില്ല. ഈ വിഷയത്തിൽ ഏതു വിധത്തിലുള്ള ഇടപെടലാണ് ഭരണകൂടം നടത്തേണ്ടത്?

■ ഇത് വളരെ ഗൗരവപൂർവം നോക്കിക്കാണേണ്ട ഒരു പ്രശ്നമാണ്. ഇരുപതു വർഷമെങ്കിലുമായി കേരളത്തിൽ നടന്നുവരുന്ന ഏറ്റവും ശക്തമായ സാമൂഹിക പ്രക്രിയ മതവത്കരണമാണ്. അതിന്റെ സ്വഭാവം വ്യക്തികളുടെ മതബോധം ശക്തിപ്പെടുന്നു എന്നതോ കൂടുതൽ പേർ മതവിശ്വാസികളായിരിക്കുന്നു എന്നതോ അല്ല. മറിച്ച് പൊതുസമൂഹത്തെ മതവത്കരണം കീഴ്പ്പെടുത്തുന്നു എന്നതാണ്. നമ്മുടെ പൊതുമണ്ഡലത്തിലും ഇതാണ് കാണാൻ കഴിയുക. ഇതിന് ഒരളവുവരെ നിയന്ത്രണങ്ങൾ ഉണ്ടായാലും തരക്കേടില്ല എന്ന് വിശ്വസിക്കുന്ന ഒരാളാണ് ഞാൻ. കാരണം ഇപ്പോഴത്തെ അവസ്ഥയിൽ നിന്നുള്ള അടുത്തപടി വർഗീയതയുടേതാണ്. അതുകൊണ്ട് ഇന്നുതന്നെ ഇതിന് തടയിടേണ്ടത് ആവശ്യമാണ്. കേരള സമൂഹം തന്നെ, കേരള ഗവൺമെന്റല്ല, ചിന്തിക്കേണ്ട ഒരു കാര്യം ഇന്ന് നടന്നുവരുന്ന മതഘോഷയാത്രകൾ ആവശ്യമാണോ എന്നതാണ്. മതഘോഷയാത്രകൾ മതവത്കരണത്തിന്റെ ഏറ്റവും വലിയ ഒരു പകരണമാണ്. ഒരുകാലത്ത് ഇതിന് ചില നിയമങ്ങളൊക്കെയുണ്ടായിരുന്നു. ഇന്ന് അത് ഉണ്ടെന്ന് തോന്നുന്നില്ല. ഉണ്ടെങ്കിൽ അവ ആരും പാലിക്കുന്നുണ്ടെന്ന് തോന്നുന്നില്ല. നമ്മുടെ മതവിശ്വാസത്തിന്റെ നിലനിൽപിന് ഇത് ആവശ്യമാണോ എന്നാലോചിക്കണം. ഇപ്പോൾ നടക്കുന്ന മതജാഥകളിൽ ഏറിയ പങ്കും അനുവദിക്കപ്പെടേണ്ടവയല്ല എന്നാണ് എനിക്ക് തോന്നുന്നത്. അവയിൽ പലതും രാഷ്ട്രീയ പ്രചാരണ ഉപാധികളാണ്. മറ്റൊരുകാര്യം മതസ്ഥാപനങ്ങളുടെ വേലിയേറ്റമാണ്. ഇതിനും ഇപ്പോൾ വ്യവസ്ഥയൊന്നുമില്ല. കഴിഞ്ഞ കുറച്ചുകൊല്ലങ്ങളിൽ സ്ഥാപിതമായ ആരാധനാലയങ്ങൾക്ക് കൈയും കണക്കുമില്ല. അംഗീകരിച്ചുകൂടാത്ത

ഒരു പ്രവണതയാണത്. പൊതുമണ്ഡലത്തിലേക്കുള്ള മതാത്മകതയുടെ കടന്നുവരവ് ഏത് നിലയിലും എതിർക്കപ്പെടണം. അന്ധവിശ്വാസവും അനാചാരങ്ങളും പ്രചരിപ്പിക്കുന്ന ആൾദൈവങ്ങൾക്ക് സാധൂകരണം നൽകുന്നത് രാഷ്ട്രീയ നേതാക്കളും ഭരണകർത്താക്കളുമാണെന്നത് ദൗർഭാഗ്യകരമാണ്.

? ഒരു ഇടതു പക്ഷ ഭരണ പരിപ്രേക്ഷ്യം എന്നതിനെക്കുറിച്ചുള്ള മാഷിന്റെ സങ്കൽപമെന്താണ്?

■ ഇതിന് രണ്ടു തലങ്ങളുണ്ട്. ഒന്ന് കേരളത്തിൽ ഇടതുപക്ഷ ഭരണം ഉടനെ ചെയ്യേണ്ട ചില കാര്യങ്ങളുണ്ട്. രണ്ടാമത് ദീർഘകാലാടിസ്ഥാനത്തിൽ ഏറ്റെടുക്കേണ്ട പ്രവർത്തനങ്ങൾ. ഉടനെ ചെയ്യേണ്ട ഒരു കാര്യം കേരളത്തിൽ കുറച്ച് വർഷങ്ങളായി വളർന്നുവരുന്ന സാമൂഹിക അരക്ഷിതാവസ്ഥയ്ക്ക് അവസാനമുണ്ടാക്കുക എന്നതാണ്. അക്രമം ഒരു സാമൂഹിക വിപത്തായിരിക്കുന്നു. കൊല്ലും കൊലയുമുള്ള അക്രമം, ഭവനഭേദനങ്ങൾ ഇവയൊക്കെ കേരളത്തിലുടനീളമുണ്ട്. വിവിധതരം മാഫിയകൾ പ്രബലമായിരിക്കുന്നു. പുതിയ ഗവൺമെന്റ് ഉടനടി ചെയ്യേണ്ടത് ഈ സ്ഥിതിക്ക് മാറ്റം വരുത്തുകയാണ്. അതിനാവശ്യമായ നടപടി വിട്ടുവീഴ്ചയില്ലാതെ സ്വീകരിക്കേണ്ടിയിരിക്കുന്നു. രണ്ടാമതായി ആരോഗ്യമേഖലയെ ശക്തിപ്പെടുത്തുക എന്നതാണ്. കേരളത്തിന്റെ സാമൂഹിക ജീവിതത്തിൽ വളരെ ശക്തമായ ഒരു ആരോഗ്യാവബോധം ഉണ്ടായിരുന്നു. ഇന്ന് അവബോധമുണ്ടെങ്കിലും ചികിത്സ ലഭ്യമല്ലാതായിരിക്കുന്നു. നല്ല വൈദ്യസഹായം ചുരുക്കം ചിലർക്ക് മാത്രം ലഭ്യമാകുന്ന സ്ഥിതിയിൽ മാറ്റമുണ്ടാകണം. ഫൈവ്സ്റ്റാർ ഹോസ്പിറ്റലുകളല്ലാതെ നല്ല വൈദ്യസഹായം സാധാരണക്കാർക്ക് ലഭ്യമാക്കണം. മുമ്പ് ഓരോ ഗ്രാമത്തിലും നല്ല ഡോക്ടർമാർ ഉണ്ടായിരുന്നു. അവർ വീട്ടിൽ വന്ന് രോഗികളെ പരിശോധിക്കുമായിരുന്നു. പണമില്ലെങ്കിൽ പോലും അത് ചെയ്യുമായിരുന്നു. ഇന്ന് ആ സ്ഥിതിയേ ഇല്ലാതായിരിക്കുന്നു. ഇന്ന് വിദഗ്ധ വൈദ്യസഹായം വലിയ നഗരങ്ങളിലെ വലിയ ആശുപത്രികളിലേ ലഭിക്കൂ എന്ന സ്ഥിതി വന്നിരിക്കുന്നു. ഇത് സാധാരണക്കാർക്ക് പ്രാപ്യമല്ലതാനും. ഈ സ്ഥിതിക്ക് മാറ്റം വരണം. മൂന്നാമതായി വിദ്യാഭ്യാസ രംഗത്ത് ഒരു ഇടതുപക്ഷ പരിപ്രേക്ഷ്യം രൂപപ്പെടുത്തുക. ഇന്ന് ഇവിടെയുള്ളത് പണമുള്ളവന് മാത്രം ഗുണമേന്മയുള്ള വിദ്യാഭ്യാസം ലഭിക്കുന്നു എന്നതാണ്. പാവപ്പെട്ട കുട്ടികൾ സ്കൂളിലും കലാലയങ്ങളിലും പോയേ തീരൂ എന്നുള്ള അവസ്ഥ സൃഷ്ടിക്കണം. പൊതുവിദ്യാഭ്യാസത്തിന്റെ ഗുണനിലവാരം ഉയർത്താനുള്ള ശ്രമം അടിയന്തരമായി ഏറ്റെടുക്കണം. ഇതാണ് ഇടതുപക്ഷ ഗവൺമെന്റ് ഉടനെ ചെയ്യേണ്ട മൂന്ന് കാര്യങ്ങൾ എന്നെനിക്ക് തോന്നുന്നു. അതായത് സാമൂഹിക നീതിയിൽ അധിഷ്ഠിതമായ ഒരു ജനകീയ ഭരണ പരിപ്രേക്ഷ്യം. മറ്റു പലതുമുണ്ട്. അവയിൽ പലതും മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്. ഇവ വളരെ പ്രധാനപ്പെട്ടതാണെന്നേ പറയുന്നുള്ളൂ. ദീർഘകാലാടിസ്ഥാനത്തിൽ ചില പുതിയ തുടക്കങ്ങൾ ഈ സർക്കാറിന്റെ ഭാഗത്തുനിന്നും ഉണ്ടാകണം. അത് ഒരു ഇടതുപക്ഷ

പരിപ്രേക്ഷ്യമുള്ളതാണെങ്കിൽ ആദ്യമായി ചെയ്യേണ്ടത് സാമൂഹിക സമത്വത്തിൽ അധിഷ്ഠിതമായ ഒരു സമൂഹം എങ്ങനെ കെട്ടിപ്പടുക്കാം എന്ന ചർച്ച ഉയർത്തിക്കൊണ്ടുവരുക എന്നതാണ്. ഇവിടെ വളരെ വലിയ ഒരു ആശയ സമരം നടക്കുന്നുണ്ട്. അതിൽ ഒരു ഭാഗത്ത് വലതുപക്ഷ ആശയങ്ങളാണുള്ളത്. അവ വളരെ പ്രാബല്യമുള്ള ആശയങ്ങളാണ്, ആഗോളീകരണത്തിന്റെ സന്ദർഭത്തിൽ പ്രത്യേകിച്ചും. ആഗോളീകരണവും വിവര സാങ്കേതിക വിദ്യയും മൂലധന വളർച്ചയും ജാതിമത സ്വാധീനങ്ങളും മറ്റുമായി അവ നിലനിൽക്കുന്നു. ഈ വലതു കാഴ്ചപ്പാട്, ഈ തെരഞ്ഞെടുപ്പിന്റെ ഫലം ഉള്ളപ്പോൾ തന്നെ നമ്മുടെ സമൂഹത്തിന്റെ പല മണ്ഡലങ്ങളെയും കീഴ്പ്പെടുത്തിക്കഴിഞ്ഞിട്ടുണ്ട്. ഈ ആശയങ്ങൾക്കെതിരെ ശക്തമായ ഒരു ചെറുത്തുനിൽപ്പ് ഉയരേണ്ടതുണ്ട്. ഈ ആശയ സമരത്തിൽ ഇടതുപക്ഷത്തിന് എങ്ങനെയാണ് മേൽക്കൈ നേടാനാവുക എന്നത് ഗൗരവമായ പരിഗണനയർഹിക്കുന്നു. ഇതിന് കഴിയണമെങ്കിൽ ഒന്നാമതായി ഒരു ബദൽ വികസന പരിപ്രേക്ഷ്യം വേണം. ആ പരിപ്രേക്ഷ്യത്തിന്റെ വിശദാംശങ്ങൾ ജനങ്ങളിലെത്തണം. ഇന്ന് ബദൽ പരിപ്രേക്ഷ്യമുണ്ടെങ്കിലും അത് ജനങ്ങളുടെ അവബോധത്തിൽ ഇടം കണ്ടെത്തിയിട്ടില്ല. ജനങ്ങളുടെ ജീവിതത്തിൽ ഇത് എങ്ങനെയാണ് പ്രാവർത്തികമാവുക എന്ന് ജനങ്ങൾക്കറിയില്ല. ഇത് ജനകീയാസൂത്രണവുമായി ബന്ധപ്പെട്ട ഒരു കാര്യമാണ്. പുതിയ ഗവൺമെന്റ് നിലവിൽ വന്ന സാഹചര്യത്തിൽ ജനകീയാസൂത്രണം മടങ്ങിവരുമെന്ന് ഞാൻ കാണുന്നു. മടങ്ങിവരുകയും വേണം. ജനങ്ങൾക്ക് വികസനത്തിൽ തങ്ങളുടെ പങ്കിനെക്കുറിച്ച് ബോധ്യം വരണം. ഈ സാമൂഹിക രാഷ്ട്രീയാവബോധമാണ് പ്രധാനം. ജനാധിപത്യ നിർവഹണത്തെ ഈ അവബോധ രൂപവത്കരണം കാര്യമായി സ്വാധീനിക്കും. ഇത് വലതുപക്ഷം ആഗ്രഹിക്കാത്ത ഒന്നാണ്. ഇടതുപക്ഷം അതിന് ശ്രമിക്കേണ്ടതാണ്. ജാതിയുടെയും മതത്തിന്റെയും അടിസ്ഥാനത്തിലുള്ള അവബോധത്തെ മറികടന്ന് ജനാധിപത്യപരമായ രാഷ്ട്രീയാവബോധത്തെ വികസിപ്പിക്കാൻകഴിയണം. അതുപോലെ സാമൂഹിക പ്രശ്നങ്ങളെ യുക്തി സഹമായി അഭിമുഖീകരിക്കാനുള്ള കഴിവ് സമൂഹത്തിനുണ്ടാകണം. ഇതാണ് ദീർഘകാലാടിസ്ഥാനത്തിൽ ചെയ്തുതീർക്കാനുള്ള കാര്യം.

? അവസാനമായി ഒരു കാര്യം കൂടി. മാഷ് നേരത്തെ സൂചിപ്പിച്ച ഒരു പ്രശ്നം വലതുപക്ഷ ആശയങ്ങൾക്ക് കേരളത്തിലുള്ള മുൻകൈ എന്നതാണ്. കേരളത്തിലെ ഇടതുപക്ഷത്തിനുള്ളിൽത്തന്നെ വലതുപക്ഷ കാഴ്ചപ്പാടുകൾ പ്രബലമാണ് എന്ന വിമർശനം ഇപ്പോൾ ഉണ്ട്. പൊതുസമൂഹത്തിന്റെ വലതുപക്ഷവത്കരണം ഇടതുപക്ഷത്തെയും ബാധിച്ചിരിക്കുന്നു എന്നതാണ് വിമർശം. മതവത്കരണത്തെ ചെറുക്കുന്നതിലായാലും ഉപഭോഗവത്കരണത്തെ ചെറുക്കുന്നതിനായാലും ഇടതുപക്ഷ ജാഗ്രത കുറഞ്ഞുവരുന്നതാണ് പൊതുവിൽ കാണുന്നത്. ഗവൺമെന്റ് എന്നതിലപ്പുറം ഇടതുപക്ഷം മൊത്തത്തിൽ ഈ പ്രശ്നത്തെ എങ്ങനെ നേരിടണം എന്നാണ് മാഷ് കരുതുന്നത്?

■ ഇടതുപക്ഷം എന്നു പറയുമ്പോൾ ഇടതുപക്ഷ നിലപാടുകൾ കൈക്കൊള്ളുന്ന വിഭാഗങ്ങളെയാണ് നാം അർഥമാക്കേണ്ടത്. അല്ലാതെ ചില കക്ഷികളെയോ നേതാക്കളെയോ മാത്രമല്ല. ഈ ജനവിഭാഗം കേരളത്തിൽ വലിയ വലതുപക്ഷ സ്വാധീനത്തെ നേരിട്ടുകൊണ്ടിരിക്കുകയാണ്. ഇതിന്റെ പ്രലോഭനത്തിനും സമ്മർദ്ദത്തിനും ഇടതുപക്ഷ വിഭാഗത്തിൽ പെട്ട പലരും അടിമപ്പെട്ടുപോകുന്നുണ്ട്. രാമജന്മഭൂമി പ്രശ്നത്തിന്റെ കാലത്ത് വളരെ മിലിറ്റന്റ് ആയ തൊഴിലാളി വിഭാഗങ്ങൾ, ബോംബെയിലും മറ്റും അതിന് അടിപ്പെട്ടുപോയതുപോലെയാണിത്. പതുക്കെ അരിച്ചരിച്ചിറങ്ങുന്ന ഒരു സ്വാധീനമാണ്. അത് സംഭവിക്കുന്നുണ്ട്. സംഭവിച്ചുകൊണ്ടിരിക്കും. ഇത്തരം സമ്മർദ്ദത്തെ എങ്ങനെ ചെറുക്കാം എന്നതാണ് പ്രശ്നം. ഇവിടെയാണ് ഇടതുപക്ഷത്തിന്റെ സൈദ്ധാന്തിക പ്രവർത്തനം ആവശ്യമായി വരുന്നത്. ഇടതുപക്ഷ സൈദ്ധാന്തികത്വം അല്ലെങ്കിൽ ഒരു മാർക്സിസ്റ്റ് വീക്ഷണം ജനങ്ങളിലെത്തിക്കാനുള്ള ശ്രമങ്ങൾ ഉണ്ടാവണം. ഇടതുപക്ഷ പ്രവർത്തകർക്കും അനുയായികൾക്കും ഇതേക്കുറിച്ച് ബോധ്യം വരേണ്ടത് ആവശ്യമാണ്. ഇത് വിവിധ തരത്തിൽ ഉളവാക്കാനാവും. ഒന്ന് ഇടതുപക്ഷം ഏറ്റെടുക്കുന്ന സമരങ്ങളുടെ ഉള്ളടക്കവും സ്വഭാവവും എങ്ങനെ വ്യത്യസ്തമായിരിക്കുന്നു എന്ന് ഇടതുപക്ഷ പ്രവർത്തകരെ ബോധ്യപ്പെടുത്തുക. രണ്ടാമത്തേത് നമ്മുടെ ദൈനംദിന ജീവിതത്തിൽ എന്ത് സംഭവിക്കുന്നു എന്നതിനെ ആനുഭാവികമായല്ലാതെ സൈദ്ധാന്തികമായി മനസ്സിലാക്കാനുള്ള ശേഷി അവർക്ക് ഉണ്ടാക്കുക. അല്ലെങ്കിൽ യാഥാർഥ്യത്തെ വെറുതെ നോക്കിക്കാണുക എന്നല്ലാതെ അന്യനെ മനസ്സിലാക്കാനാവില്ല. ഈ രണ്ടുതരത്തിലുള്ള പ്രവർത്തനങ്ങളും ഏറ്റെടുത്താൽ മാത്രമേ വലതുപക്ഷവത്കരണ പ്രവണതയെ നേരിടാൻ കഴിയൂ. ഇത് വളരെ ശക്തമായ ഒരു പ്രവണതയാണ്. പലപ്പോഴും ഇടതുപക്ഷ ഗ്രൂപ്പുകളും പ്രസ്ഥാനങ്ങളും വലതുപക്ഷത്തോടൊപ്പം നീങ്ങുന്നത് നാം കാണാറുണ്ട്. അത് വലിയൊരളവോളം സൈദ്ധാന്തികമായ വേരുകൾ ഇല്ലാത്തതിനാലാണ് എന്നാണ് എനിക്ക് തോന്നിയിട്ടുള്ളത്. അതുകൊണ്ട് സൈദ്ധാന്തിക പ്രവർത്തനങ്ങൾ, പ്രത്യയശാസ്ത്ര പ്രവർത്തനങ്ങൾ, വളരെ കരുതലോടെ മുന്നോട്ടുകൊണ്ടുപോകാൻ ഇടതുപക്ഷത്തിന് കഴിയണം.